THE CHURCH WEEKLY

വാല്യം 21 | 1967 ഡിസംബർ 31 | ലക്കം 51

### THOUGHT FOR THE WEEK

Pride flows from want of reflection and ignorance of ourselves. Knowledge and humility come upon us together.

Addison.

### താളുകൾ മറിക്കുമ്പോൾ



### ഈ ആഴ്ചയിൽ

ജനുവരി 4 ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കായുടെ ഓർമ്മ.
,, 6 ദനഹാപ്പെരുനാൾ.
,, 7 മാർ യോഹന്നാൻ മാംദാനായുടെ പുകഴ്ച

### വരിസംഖ്യ

| | രൂ. | പൈ. |
|---|---|---|
| ഒരു വർഷത്തേക്കു് | 6 | |
| ആറു മാസത്തേക്കു് | 3 | |
| ഒററപ്രതി | | 13 |
| ഇൻഡ്യയ്ക്കു വെളിയിൽ | 8 | |

മാനേജർ,
ചർച്ച് വീക്കിലി, കോട്ടയം.

# 21-ാം വയസ്സിലേക്കു്

ചർച്ച്‌വീക്കിലി ആരംഭിച്ചിട്ടു് രണ്ടു ദശാബ്ദങ്ങൾ പൂർത്തിയായി. ഇരുപത്തിയൊന്നാം വയസ്സിലേക്കു് കാലൂന്നിയിരിക്കുന്ന ഈ വാരികയ്ക്കു കൃതജ്ഞതാപൂർവം സ്മരിക്കുവാനുള്ളതു് ഇത്രയുംകാലം ഒരു മുടക്കവുംകൂടാതെ നടത്തിക്കൊണ്ടുപോരാൻ കഴിഞ്ഞതിലുള്ള ദൈവാനുഗ്രഹത്തെയാണ്. മതപരമായ പ്രസിദ്ധീകരണങ്ങൾ സാമ്പത്തികപരിശ്രമങ്ങളായി ആരും പരിഗണിക്കുകയില്ല. സാമ്പത്തികപരിമിതികൾ ആണ് അവ മിക്കപ്പോഴും അഭിമുഖീകരിക്കുന്നതു്. പ്രചാരത്തിലും വളരെയൊന്നും ഒരു സഭാവാരിക പുരോഗമിച്ചു എന്നു വരുന്നതല്ല. പരസ്യങ്ങൾ അതുകൊണ്ടു അത്തരം വാരികയ്ക്കൊരു ആദായമാർഗ്ഗമായിത്തീരാൻ വളരെ വിഷമമാണ്. പരസ്യങ്ങൾ കണ്ണുമടച്ചു സ്വീകരിക്കാനും സാദ്ധ്യമല്ല.

മതവും സഭയും സാധാരണജനങ്ങൾക്കിഷ്ടമില്ലാത്ത കാര്യങ്ങളല്ല. എത്ര ലക്ഷം രൂപയാണു പള്ളിവയ്ക്കാനും ക്ഷേത്രങ്ങൾ പണിയിക്കാനും അവ പുതുക്കിപ്പണിയാനുമെല്ലാം സാധാരണജനങ്ങൾ ചെലവിടുന്നതു്. മതത്തിലും സഭയിലും വളരെയാളുകൾക്കു് താൽപ്പര്യമുണ്ടെന്നുള്ളതിനു യാതൊരു സംശയവുമില്ല. അതുകൊണ്ടു സഭാകാര്യങ്ങളെപ്പററി പ്രതിപാദിക്കുന്ന ചർച്ച്‌വീക്കിലി പോലെയുള്ള പ്രസിദ്ധീകരണങ്ങൾക്കു് വളരെ വരിക്കാർ ഉണ്ടാകേണ്ടതാണ്. പക്ഷേ ആ പ്രതീക്ഷ ശരിയല്ല. പള്ളിവയ്ക്കുന്നതുകൊണ്ടും, വല്ലപ്പോഴുമൊക്കെ പള്ളിയിൽ പോകുന്നതുകൊണ്ടും മിക്കവരും സംതൃപ്തരാണ്. ദൈവകോപത്തിൽനിന്നൊഴിഞ്ഞിരിക്കുവാൻവേണ്ടി ചിലതെല്ലാം ചെയ്യണമെന്നല്ലാതെ ദൈവവുമായി വളരെ അടുക്കാതിരിക്കുകയാണ് ഭേദമെന്നു് മിക്കവരും ചിന്തിക്കുന്നതായി തോന്നാറുണ്ടു്.

ബുദ്ധിമാനായ ഒരു സഭാംഗം ഒരു കുട്ടിയുടെ മാമോദീസായിൽ തലതൊടാൻ പള്ളിയിൽ എത്തി കർമ്മത്തിൽ സംബന്ധിച്ചുകൊണ്ടുനിന്നു. „മിശിഹായെ ഞാൻ സ്വീകരിക്കുന്നു സാത്താനെ ഞാൻ ഉപേക്ഷിക്കുന്നു" എന്നു കുട്ടിക്കുവേണ്ടി തലതൊടുന്നയാൾ പ്രതിജ്ഞ ചെയ്യുന്ന ഭാഗം വന്നപ്പോൾ പതിവുപോലെ പുരോഹിതൻ അതു ചൊല്ലിക്കൊടുത്തു. തലതൊടുന്നയാൾ മിശിഹായെ സ്വീകരിക്കുന്ന ഭാഗം ദൃഢമായും വ്യക്തമായും ഉച്ചത്തിലും ചൊല്ലി. സാത്താനെ ഉപേക്ഷിക്കുന്ന ഭാഗം വളരെ പതുക്കെ ആർക്കും കേൾക്കാൻ വയ്യാത്തവണ്ണം ചൊല്ലിയപ്പോൾ അച്ചൻ വീണ്ടും അതു ചൊല്ലിക്കൊടുത്തു. തലതൊട്ടയാൾ ഉച്ചത്തിൽ അതു പറയാൻ കൂട്ടാക്കിയില്ല. മാമോദീസാ കഴിഞ്ഞു് അച്ചൻ ഇക്കാര്യത്തെക്കുറിച്ചു തലതൊട്ടയാളിനോടു സംസാരിച്ചു. സാത്താനെ ഉപേക്ഷിക്കുന്ന കാര്യം ഇത്ര അവ്യക്തമായും ശബ്ദരഹിതമായും ചൊല്ലിയതെന്താണെന്നാണു അച്ചനു അറിയേണ്ടിയിരുന്നതു്. സമർത്ഥനായ ഗോഡ്ഫാദർ (തലതൊടുന്നയാൾ) പറഞ്ഞു: „അച്ചാ! സാത്താനെ ഉപേക്ഷിച്ചാൽ പോരെ? എന്തിനതു് ഉച്ചത്തിൽ വിളിച്ചുപാഞ്ഞു് വെറുതെ അവന്റെ വിരോധം സമ്പാദിക്കുന്നു" ഇത്ര കരുതലുള്ള ബുദ്ധിമാന്മാർ പലരും സഭയിലുണ്ടു്. അവരുടെ ഇടയിൽ ചർച്ച്‌വീക്കിലിക്കു വലിയ പ്രചാരം സിദ്ധിക്കുന്നതിനുള്ള വൈഷമ്യം മനസ്സിലാക്കാൻ കഴിയും.

ചർച്ചുവീക്കിലിക്കു സ്വന്തമായ ഒരു പ്രസ്സും, ആപ്പീസും, പ്രത്യേകമായ സ്റ്റാഫും എല്ലാം ഉണ്ടായിരിക്കണമെന്നുള്ള ആഗ്രഹവും പദ്ധതിയും ഇതാരംഭിച്ചപ്പോൾ ഉണ്ടായിരുന്നു. ഇരുപതു വർഷങ്ങൾ കഴിഞ്ഞിട്ടും അതു സാധിച്ചിട്ടില്ല. മലയാള മനോരമഭാരവാഹികളുടെ ഔദാര്യംകൊണ്ടു പ്രസ്സിന്റെയും ആപ്പീസിന്റെയും കാര്യത്തിൽ ഇപ്പോൾ വിഷമിക്കുന്നില്ല. എന്നാൽ ചർച്ചുവീക്കിലിക്കു പൂർണ്ണസമയവും നൽകാൻ കഴിയാത്ത പത്രാധിപന്മാരാണ് അതിൽ പ്രവർത്തിക്കുന്നതു്. അതിന്റെ പരിമിതികൾ വളരെയുണ്ടു്. ഈ ന്യൂനത നീക്കുവാൻ കഴിയേണ്ടതാണ്. ആദ്യത്തെ ഏതാനും വർഷങ്ങൾ പരേതനായ ഫാദർ സി. ഇ. ജോർജിനെപ്പോലെയുള്ള ത്യാഗശ്രേഷ്ഠന്മാരുടെ സേവനം ചർച്ചുവീക്കിലിക്കു ലഭിച്ചിരുന്നു. അതുകൊണ്ടു കുറെയെല്ലാം വീക്കിലിയുടെ വൈഷമ്യങ്ങൾ പരിഹരിക്കാൻ കഴിഞ്ഞിരുന്നു. എന്നാൽ പാർട്ടൈംകാരുടെ മാത്രം പ്രതിഫലരഹിതമായ സേവനംകൊണ്ടു് ഒരു വാരിക ഇരുപതു വർഷങ്ങൾ മുടങ്ങാതെ നടത്തുവാൻ കഴിഞ്ഞതു് അൽഭുതകരമായിത്തോന്നുന്നു. ദൈവാനുഗ്രഹത്തെപ്പററി കൃതജ്ഞതയോടുകൂടി സ്മരിക്കുന്ന ഞങ്ങൾ ഈ പാർട്ടൈംകാരുടെ സേവനങ്ങൾക്കു ഹൃദയം

# കണക്കു കൊടുത്തേ പററൂ

## ബിഷപ്പ് ഫുൾട്ടൻ ജെ. ഷീൻ

ഓരോ ദിവസത്തിൻെറയും അവസാനം കച്ചവടക്കാരൻ തൻെറ ക്രയവിക്രയങ്ങളുടെ ലാഭനഷ്ടക്കണക്കു കൂട്ടിവയ്ക്കുന്നു. രാത്രിയിൽ കുടിച്ചു മത്തനായ ആൾ, രാവിലെ കള്ളിൻെറ „മമ്മലോടെ,,യാണെങ്കിലും തൻെറ അമിത മദ്യപാനത്തെപ്പററി വിധിനടത്തുന്നു. വയറുവേദന ഉണ്ടാകുമ്പോൾ ഉദരം ദഹിക്കാത്ത ഭക്ഷണത്തെപ്പററി വിധി നടത്തുന്നു. അപ്രകാരം തന്നെ ഓരോ മനുഷ്യഹൃദയത്തിൻെറയും വിചാരങ്ങൾക്കും, വാക്കുകൾക്കും പ്രവൃത്തികൾക്കും, കണക്കു കൊടുത്തേ പററൂ, മററുള്ളവരെ നിരന്തരം വിധിക്കു വിധേയരാക്കുന്ന നാം നമ്മെത്തന്നെ വിധിക്കു വിധേയരാക്കാതെ രക്ഷപ്പെടാമെന്നു കരുതുന്നതു മൗഢ്യമാണ്.

ശരിയായ രീതിയിൽ മററുള്ളവരെപ്പററി കണക്കു കൊടുക്കുക ശ്രമകരമാണ്. എങ്കിലും സാധാരണ നാം നമ്മെപ്പററി എന്നതിനേക്കാൾ കൂടുതലായി മററുള്ളവരെപ്പററി കണക്കു കൊടുക്കുന്നതിലല്ലേ താല്പര്യം എടുക്കുക. അങ്ങനെ മററുള്ളവരെ വിധിക്കുമ്പോൾ നാം ജീവിതത്തിൻെറ അഗാധതയിലേക്കിറങ്ങാതെ ഉപരിതലത്തു മാത്രം നിൽക്കുകയാണ്.

പക്ഷേ തങ്ങളെത്തന്നെ വിധിക്കാൻ ഓരോരുത്തരും നിർബന്ധിതരാകുന്ന അവസരം ഉണ്ടാകാറുണ്ട്. ഒരു പക്ഷേ അതു രാത്രിയുടെ ശാന്തതയിലാകാം. ഏകാന്തതയുടെ നിമിഷങ്ങളിലാകാം, നാട്ടമ്പുറത്തിൻെറ നിശ്ശബ്ദതയിലാകാം. മനസ്സാക്ഷി നല്ലതല്ലാത്തവർ ആ വിധിയിൽനിന്നും രക്ഷപ്പെടാനായി നൂറുകൂട്ടം കാര്യങ്ങളിൽ വ്യാപൃതരാകാൻ ശ്രമിക്കുന്നു, ഏകാന്തതയെ അവർ വെറുക്കുന്നു. അങ്ങനെയുള്ളവർ ഒരിക്കലും തങ്ങളിലേക്കു തന്നെ പ്രവേശിക്കുന്നില്ല. അവരുടെ വ്യക്തിത്വത്തിനു ഒരു കേന്ദ്രമില്ലെന്നുള്ളതും ഇതിനുകാരണമാണ്. അത്തരക്കാർ തങ്ങളുടെ ശ്രദ്ധ പലതിലേക്കും തിരിച്ച് തങ്ങളെത്തന്നെ മറക്കാൻ ശ്രമിച്ചുകൊണ്ടിരിക്കും. മുറിവു മൂടിവയ്ക്കുന്നതിലാണ് അവർക്കു കൂടുതൽ താല്പര്യം. ചിന്തകൾ മനസ്സാക്ഷിയിലേക്കു തിരിയാതിരിക്കുന്നതിനാണു അവർ എപ്പോഴും ശ്രദ്ധിക്കുന്നതു്.

പാപബോധത്തെത്തന്നെ നിഷേധിക്കുന്നതിനോ പാപമെന്ന യാഥാർത്ഥ്യത്തെ വെറും തമാശയായി കാണുന്നതിനോ ഉള്ള ഈ ശ്രമം വിധിയെപ്പററിയുള്ള പേടിയിൽനിന്നുണ്ടാകുന്നതാണ്. കാൻസർ പിടിപെട്ടിരിക്കുന്നവരോടു കാൻസറിനെപ്പററി പറയരുതെന്നു പറയാറുണ്ട്. അതുപോലെ ഓരോരുത്തരും കൊടുക്കേണ്ടിവരുന്ന കണക്കിനെപ്പററി അവരോടു പറയാതിരിക്കണമെന്നാണു പറയുന്നതു്. പക്ഷേ ജീവിതത്തിലുണ്ടായിട്ടുള്ളതിൽവച്ചേററം പ്രധാനമായ ചിന്തയെന്തായിരുന്നുവെന്നു ഡാനിയേൽ വെബ്സ്റററോടു ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞ മറുപടി „ദൈവത്തിൻെറ മുൻപാകെ എൻെറ വ്യക്തിപരമായ ഉത്തരവാദിത്വം,, എന്നതാണ്.

ഓരോ വ്യക്തിയും ഒരു ദിവസം തന്നെപ്പററി തന്നെ കണക്കു കൊടുക്കേണ്ടിവരും. പലർക്കും അതേപ്പററി കേൾക്കുവാൻ ഇഷ്ടമില്ല. ലൂയി പതിനാലാമൻ രാജാവിൻെറ സന്നിധിയിൽ മരണത്തെപ്പററി പരാമർശിക്കുകപോലും പാടില്ലായിരുന്നു. നാം നമ്മെ മററുള്ളവരിൽനിന്നോ, നമ്മെ നമ്മിൽനിന്നുതന്നെ മറയ്ക്കുന്നതായ മുഖംമൂടികളും നമ്മുടെ പാപജീവിതത്തിനു നൽകുന്ന മുടന്തൻ നീതീകരണങ്ങളും ദൈവികക്കണ്ണുകളുടെ മുമ്പിൽ തകർന്നുപോകും. കള്ളക്കണക്കുകളോ കാപട്യങ്ങളോ ആ കണക്കുകേൾക്കലിൽ വിലപ്പോകുകയില്ല. അതു സ്വയം വെളിപ്പെടുന്ന കണക്കായിരിക്കും. നാം നമ്മെത്തന്നെ യഥാർത്ഥരൂപത്തിൽ കാണും. ദൈവം നമ്മെ ഒരു

---

പൂർവ്വം നന്ദിരേഖപ്പെടുത്തേണ്ടതുണ്ട്.

ചർച്ചവീക്കിലി ആരംഭിച്ചപ്പോൾ കേരളത്തിലെ പത്രലോകത്തു സുപ്രസിദ്ധനായിരുന്ന പരേതനായ ശ്രീ പി. ഓ. ഏബ്രഹാം ഞങ്ങൾക്കു ലേഖനങ്ങൾ എഴുതിയിരുന്നു. വിപിനൻ എന്ന തൂലികാനാമത്തിൽ അദ്ദേഹം എഴുതിയിരുന്ന വിനോദലേഖനങ്ങൾ ചർച്ചവീക്കിലിയുടെ ആരംഭകാലങ്ങളിൽ വരിക്കാരായിരുന്ന സ്നേഹിതന്മാർ സസന്തോഷം ഓർക്കും. അദ്ദേഹം ഈ വാരിക പതിവായി വായിച്ചിരുന്നു, ഇത്ര നല്ല ഒരു വാരികക്കു വരിക്കാർ വർദ്ധിക്കാത്തതെന്താണെന്നു മിക്കപ്പോഴും വിസ്മയപൂർവ്വം അദ്ദേഹം ചോദിക്കുമായിരുന്നു. ഒരിക്കൽ അദ്ദേഹം തന്നെ അതിനുത്തരം കണ്ടുപിടിച്ചു. „ചർച്ചവീക്കിലി,, എന്ന പേരാണ് അതിൻെറ പ്രചാരത്തിനു തടസ്സമായിരിക്കുന്നതെന്ന് അദ്ദേഹം പറഞ്ഞു. വല്ല „സിനിമാവാരിക,,യെന്നോ മറെറാ പേരിട്ടാൽ വളരെപ്പേർ ഇതു വാങ്ങിവായിക്കും. ഇതിലെ നല്ല ലേഖനങ്ങൾ വായിച്ചറിഞ്ഞാൽ അവർ തുടർന്നു വരുത്തിക്കൊള്ളുമെന്നായിരുന്നു അദ്ദേഹത്തിൻെറ നിഗമനം.

ലോകത്തിലെ ഏററവും നല്ല പത്രമെന്നു സമാദരിക്കപ്പെടുന്ന „ക്രിസ്ത്യൻ സയൻസ് മോനിട്ടർ,, എന്ന അമേരിക്കൻ പത്രത്തിൻെറ ചീഫ് എഡിററർ, ഒരിക്കൽ ബ്രിട്ടീഷ് പ്രധാന മന്ത്രിയായിരുന്ന റാംസെമാക്ഡൊനാൾഡുമായി സംഭാഷണം നടത്തുകയായിരുന്നു. ക്രിസ്ത്യൻ സയൻസ് മോനിട്ടർ വളരെ നല്ല പത്രമാണെന്നും, ക്രിസ്ത്യൻ എന്ന ഒരു വിഭാഗീയ സംജ്ഞകൊണ്ടു യാതൊരു വിഭാഗീയതയുമില്ലാത്ത ആലോകപത്രത്തെ വിശേഷിപ്പിക്കുന്നതു ശരിയല്ലെന്നും, അതുകൊണ്ടു ക്രിസ്ത്യൻ സയൻസ് എന്നുള്ള സങ്കുചിതമായ പേരുമാററുകയാണു വേണ്ടതെന്നും അഭിപ്രായപ്പെട്ടു. ചീഫ് എഡിററർ അതിനു മറുപടി പറഞ്ഞതിങ്ങനെയാണു „മിസ്റ്റർ മാക്ഡൊനാൾഡിൻെറ ലേബർപാർട്ടിക്കു „ലേബർ,, എന്ന പേരു സങ്കുചിതത്വവും വിഭാഗതീയതയും കുറിക്കുന്ന ഒന്നല്ലേ? അതു മാററി ഒരു പൊതുനാമം നൽകാമെങ്കിൽ „ക്രിസ്ത്യൻ സയൻസ്,, എന്ന പേരും മാററുന്ന കാര്യം ആലോചിക്കാം.

ലേബർ എന്ന പേരു് ആ പാർട്ടിയുടെ ആദർശത്തെ കുറിക്കുന്നതുകൊണ്ട് അതു മാററാൻ മി. മാക്ഡൊനാൾഡിനു നിവൃത്തിയില്ലായിരുന്നു. അതേ കാരണത്താൽ ക്രിസ്ത്യൻ സയൻസ് മോനിട്ടർ പത്രത്തിനു പേരു മാററാൻ നിർവാഹമുണ്ടായിരുന്നില്ല. ഈ മറുപടിയാണ് ശ്രീ പി. ഓ. ഏബ്രഹാമിനു ഞങ്ങൾക്കു നൽകാൻ കഴിഞ്ഞതു്. ചർച്ചവീക്കിലി അതേപേരിൽ തുടരാതെ നിവൃത്തിയില്ല. അതു മനസ്സിലാക്കി ആ വാരികവാങ്ങുന്നവർ വാങ്ങേണ്ടിവരുന്നു. അവരുടെ സംഖ്യകുറയും. എങ്കിലും അതേ നിർവാഹമുള്ളു.

എന്നാൽ ചർച്ച്‌വീക്കിലി നമ്മുടെ സഭയിലെ എല്ലാ വൈദികരും സൻഡേസ്കൂൾ അദ്ധ്യാപകരും വാങ്ങണമെന്നു ആഗ്രഹമുണ്ട്. അതിനാൽ അവർക്കു വരിസംഖ്യയിൽ ഒരിളവു നൽകണമെന്നാഗ്രഹിക്കുന്നു. വൈദികർക്കു പകുതി വാർഷികവരിസംഖ്യയായ മൂന്നു രൂപയും, സണ്ടേസ്കൂൾ അദ്ധ്യാപകർക്ക് നാലു രൂപയും ചർച്ച്‌വീക്കിലി ലഭിക്കത്തക്ക വിധം ഞങ്ങൾ ഒരു കൺസഷൻ ഏർപ്പെടുത്തുന്നു. സൺഡേസ്കൂൾ അദ്ധ്യാപകൻ ഇടവകവികാരിയുടെ സർട്ടിഫിക്കേററുകൂടി അയച്ചിരിക്കേണ്ടതാണ്. വൈദികരും സൺഡേസ്കൂൾ അദ്ധ്യാപകരും ഈ സൗജന്യം പ്രയോജനപ്പെടുത്തണമെന്നു ഞങ്ങൾ അഭ്യർത്ഥിക്കുന്നു. ഇപ്പോൾ വരിക്കാരായിരിക്കുന്ന വൈദികർ ഇനിയും വരിസംഖ്യ പുതുക്കുമ്പോൾ ഈ സൗജന്യനിരക്കിൽ അയച്ചാൽ മതിയാകും. പൂർവകാലാപേക്ഷിതമായി ആരും ഈ സൗജന്യനിരക്ക് പ്രയോജനപ്പെടുത്തുവാൻ ശ്രമിക്കരുതെന്നും അപേക്ഷയുണ്ട്. ചർച്ച്‌വീക്കിലിയുടെ മാന്യവരിക്കാർ ഈ വസ്തുത അവരവരുടെ ഇടവകയിലെ വൈദികരെയും സൺഡേസ്കൂൾ അദ്ധ്യാപകരെയും അറിയിക്കണമെന്നും, ചർച്ച്‌വീക്‌ലിയുടെ പ്രചാരം വർദ്ധിപ്പിക്കാൻ ആവതു സഹായിക്കണമെന്നും അഭ്യർത്ഥിച്ചുകൊണ്ട് അവർക്കു നവവർഷമംഗളാശംസകൾ നേരുന്നു.

# വേദവായനക്കുറിപ്പുകൾ

## തിങ്കൾ

മർക്കോസ് 1:1–8.

ഈ ജനുവരി മുതൽ മർക്കോസിന്റെ സുവിശേഷം തുടർച്ചയായി വായിക്കണമെന്നാണുദ്ദേശിക്കുന്നത്. ആദ്യം എഴുതപ്പെട്ട സുവിശേഷം മർക്കോസിന്റേതാണ്. മത്തായിയും ലൂക്കോസും മർക്കോസിന്റെ സുവിശേഷത്തെ അടിസ്ഥാനപ്പെടുത്തിയാണെഴുതിയത്. എങ്കിലും ഓരോ സുവിശേഷത്തിനും അതിന്റേതായ പ്രത്യേകതകളുണ്ട്. മർക്കോസ് പത്രോസിന്റെ സഹായി ആയിരുന്നു യെരുശലേമിലുള്ള അദ്ദേഹത്തിന്റെ ഭവനം ക്രിസ്തീയ ആരാധനയ്ക്കുള്ള ഒരു കേന്ദ്രമായിരുന്നു. പത്രോസ് കണ്ടതും കേട്ടതുമെല്ലാം മർക്കോസ് ശരിയായി രേഖപ്പെടുത്തി. കർത്താവിന്റെ ജീവിതവും ഉപദേശവും സംബന്ധിച്ച വിശദാംശങ്ങളെ ഒരു ദൃക്സാക്ഷിയെപ്പോലെ രേഖപ്പെടുത്തുവാൻ മർക്കോസിനു കഴിഞ്ഞിട്ടുണ്ട്. ഈ സുവിശേഷം എ. ഡി. 65—ൽ എഴുതപ്പെട്ടതായി വിചാരിക്കാം.

ഇന്നത്തെ വായന യോഹന്നാൻ സ്നാപകനെക്കുറിച്ചാണ്. അസാധാരണനായ ഈ പ്രവാചകനെക്കുറിച്ചുള്ള ശ്രുതി എല്ലാവരെയും ആകർഷിച്ചു. അദ്ദേഹം നൽകിയ സന്ദേശത്തിൽ പുത്തരിയായി ഒന്നുമില്ലായിരുന്നു. മാനസാന്തരത്തിനുള്ള ആഹ്വാനം യഹൂദ ജനത മുമ്പും കേട്ടിട്ടുണ്ട്. എന്നാൽ യോഹന്നാന്റെ ജീവിതമാഹാത്മ്യവും ആളത്വവും അതിനു മാററുകൂട്ടി. അനേകരുടെ ഹൃദയം ആഴമായി സ്പർശിക്കപ്പെട്ടു. അവരുടെ മാനസാന്തരം ക്രിസ്തുവിന്റെ വരവിനുള്ള വഴിയൊരുക്കൽ ആയിരുന്നു. അതിനായുധമായി ദൈവം എടുത്തുപയോഗിച്ചത് യോഹന്നാനെപ്പോലെ പരിപൂർണ്ണമായി പ്രതിഷ്ഠിക്കപ്പെട്ട ഒരു വ്യക്തിയെ ആണ്. ചെറിയ തോതിൽ നമുക്കെല്ലാവർക്കും ഇതുപോലെയുള്ള സേവനം ദൈവരാജ്യത്തിനുവേണ്ടി ചെയ്യാവുന്നതായിട്ടുണ്ട്. ലോകത്തിൽ ഇന്നും ക്രിസ്തുവിനു വഴി ഒരുക്കേണ്ട ആവശ്യമുണ്ട്. അതിനുള്ള സന്ദർഭങ്ങൾ നാമോരോരുത്തരുടെയും ജീവിതത്തിലുണ്ട്. മററുള്ളവർ യേശുക്രിസ്തുവിനെ അറിയുകയും വിശ്വസിക്കുകയും ചെയ്യാൻ സഹായിക്കുന്ന വിധത്തിൽ നാം ജീവിക്കണം. അതാണ് ക്രിസ്ത്യാനിയുടെ വിളി.

---

ദിവസം വിധിക്കുമെന്നതിനേക്കാൾ ഭീതികരമായിട്ടുള്ളത് നമ്മുടെ ഓരോദിവസത്തെയും ജീവിതം നമ്മെപ്പററിത്തന്നെയുള്ള വിധിയെഴുതിക്കൊണ്ടിരിക്കുന്നുവെന്നാണ്.

ഒരുകാലത്തു തന്റെ വക്കീലായിരുന്ന ആൾ ജഡ്ജിയായിരിക്കുന്നുവെന്നുകണ്ട കോടതിയിൽ ഹാജരാക്കപ്പെട്ട പ്രതി സന്തോഷിച്ചു. പക്ഷെ ജഡ്ജി ന്യായാസനത്തിൽ ഉപവിഷ്ടനായപ്പോൾ അയാളോടു പറഞ്ഞു: ''ഞാൻ വക്കീലായിരുന്നപ്പോൾ നിങ്ങളെ രക്ഷിക്കാൻ ശ്രമിച്ചു. പക്ഷെ ഞാനിപ്പോൾ നിങ്ങളുടെ വക്കീലല്ല. നിങ്ങളെ രക്ഷിക്കുക എന്റെ ഇപ്പോഴത്തെ ജോലിയല്ല. എന്റെ ഇപ്പോഴത്തെ ജോലി നിങ്ങളെ വിധിക്കുക എന്നതാണ്. തെളിവെടുപ്പിനുശേഷം എന്റെ സത്യപ്രതിജ്ഞയനുസരിച്ചു ഞാനിക്കേസു കൈകാര്യം ചെയ്യണം.''

നാം ജീവിച്ചിരിക്കുമ്പോൾ ക്രിസ്തു നമ്മെ സഹായിക്കുന്ന അഡ്വക്കേററാണ്. പക്ഷെ, നമ്മുടെ ഇഹലോകജീവിതം അവസാനിച്ചു, നമ്മുടെ പ്രവർത്തനങ്ങളുടെ നീണ്ട പട്ടിക വിധിക്കു വിധേയമാകുമ്പോൾ അവിടുന്നു നമ്മുടെ വിധിയാളനായിത്തീരുന്നു. നന്നായി ജീവിച്ചവർക്ക് ആ വിധിയാളിനെ ഭയപ്പെടേണ്ടതായൊന്നുമുണ്ടായിരിക്കയില്ല—പൂർവ സുഹൃത്തായ ഒരുജഡ്ജിയെക്കാണുന്നതുപോലെസന്തോഷപൂർണ്ണമായിരിക്കും.

## ചൊവ്വ

മർക്കോസ് 1:9–13.

വിനയത്തിന്റെ എത്ര മഹനീയമായ ഒരു മാതൃകയാണ് കർത്താവിൽ കാണുന്നത്! മനുഷ്യരുടെ ശ്രദ്ധ ആകർഷിക്കത്തക്കവണ്ണം ആർഭാടപൂർവമായ രീതിയിൽ യേശുവിനു തന്റെ പരസ്യശുശ്രൂഷ ആരംഭിക്കാമായിരുന്നു. അതിനുപകരം ഒരു സാധാരണ മനുഷ്യനെ പോലെ സാധാരണക്കാരന്റെ നില സ്വീകരിച്ച് യോഹന്നാനാൽ സ്നാനമേൽപ്പാൻ യേശു സന്നദ്ധനായി. യേശുവിനു മാനസാന്തരമോ പാപമോചനമൊ ആവശ്യമില്ലായിരുന്നു. എങ്കിലും പാപിയായ മനുഷ്യനെ ഉദ്ധരിക്കുവാൻ പാപമൊഴിച്ചുള്ള എല്ലാ മാനുഷിക അനുഭവങ്ങളിലും യേശു പങ്കുകൊണ്ടു. അവൻ മററു മനുഷ്യരോടൊപ്പം ദൈവത്തിനു സ്വയം പ്രതിഷ്ഠിച്ചു. ആ സന്ദർഭത്തിൽ ദൈവം അവനോടു സംസാരിച്ചു. അതിനെ തുടർന്നു പിശാചും സംസാരിച്ചതായി കാണാം. ആത്മീയാനുഭവങ്ങളുടെ അവസരങ്ങൾ പരീക്ഷണത്തിന്റെയും അവസരങ്ങളാണ്. കർത്താവിന്റെ പരീക്ഷ സംബന്ധിച്ച മത്തായിയും ലൂക്കോസും കൂടുതൽ വിശദാംശങ്ങൾ നൽകുന്നുണ്ട്. മർക്കോസ് കർത്താവു മരുഭൂമിയിൽവച്ചു പരീക്ഷപ്പെട്ടു എന്ന വസ്തുതമാത്രമാണ് രേഖപ്പെടുത്തുന്നത്. യേശുവിൽ അമാനുഷശക്തികളെ സ്വന്തഗുണത്തിനായി ഉപയോഗിക്കുവാൻ പിശാച് അവനെ പരീക്ഷിച്ചു. അതു ദൈവഹിതമല്ലാത്തതിനാൽ യേശു ആ പരീക്ഷയെ ജയിച്ചു. നമുക്കും ആത്മീയ ജീവിതത്തിൽ പരീക്ഷകൾ അനിവാര്യമാണെന്നു നാം ഓർക്കണം. അവയെ ജയിക്കുവാനുള്ള ശക്തിയും ദൈവം വാഗ്ദാനം ചെയ്തിട്ടുണ്ട്.

## ബുധൻ

മർക്കോസ് 1;14–20.

ശീമോനും അന്ത്രയോസും യേശുവിനെ നേരത്തെ കണ്ടു പരിചയപ്പെട്ടതായി യോഹന്നാന്റെ സുവിശേഷത്തിൽ പറയുന്നുണ്ട്. യേശുവുമായുള്ള ചുരുങ്ങിയ പരിചയവും യേശുവിനോടുകൂടെ ചെലവഴിച്ച സമയവും അവരെ വളരെ ആകർഷിച്ചതായും നമുക്കു മനസ്സിലാക്കാൻ കഴിയും. പക്ഷെ യാക്കോബിനും യോഹന്നാനും അതേ അനുഭവം തന്നെ ഉണ്ടായതായി വിചാരിക്കാം. ഇപ്പോൾ അവരെല്ലാം അവരുടെ തൊഴിലിൽ വ്യാപൃതരായിരിക്കയാണ്. യേശുവിനെ വീണ്ടും കാണുവാനുള്ള ആഗ്രഹം അവർക്കെല്ലാം ഉണ്ടായിരുന്നിരിക്കണം. ആ ഘട്ടത്തിൽ യേശു പ്രത്യക്ഷപ്പെട്ട് അവരെ വിളിക്കുന്നു. അവർക്കു തിരസ്ക്കരിക്കാൻ നിവൃത്തിയില്ലാത്ത ഒരു വിളി ആയിരുന്നു അത്. അവർ സകലവുമുപേക്ഷിച്ച് യേശുവിനെ അനുഗമിച്ച്, യേശു മീൻപിടുത്തക്കാരെവിളിച്ച് മനുഷ്യരെ പിടിക്കുന്നവരാക്കിത്തീർത്തു. അവർക്കുണ്ടായിരുന്ന പരിശീലനവും കഴിവുകളും യേശു എടുത്തുപയോഗിച്ചു. നമ്മെയും യേശു ഈ വിധത്തിലായിരിക്കും വിളിക്കുകയും വിനിയോഗിക്കുകയും ചെയ്യുന്നത്. നമുക്കു പ്രത്യേകമായിട്ടുള്ള യാതൊന്നിനെയും അവൻ നിഷ്പ്രയോജനകരമായി തള്ളിക്കളയുകയില്ല. അവയെ കൂടുതലായി വികസിപ്പിച്ച് നമ്മുടെ ശക്തിക്കപ്പുറമായ കാര്യങ്ങളെ നിർവഹിക്കുവാൻ അവൻ നമ്മെ പ്രാപ്തരാക്കും.

## വ്യാഴം

മർക്കോസ് 1:21–28.

മനുഷ്യരുടെമേൽ യേശുവിനുണ്ടായിരുന്ന സ്വാധീനശക്തി അത്ഭുതാവഹമാണ്. പണ്ഡിതന്മാരായ റബ്ബികളുടെയും

മററും പ്രസംഗങ്ങളും കേട്ടു പരിചയിച്ചിരുന്ന ജനങ്ങൾ വിസ്മയത്തോടെ അവൻെറ ഉപദേശം ശ്രവിച്ചു. ആരെയും ആകർഷിക്കുന്ന പൗരുഷവും അധികാരവും യേശുവിനുണ്ടായിരുന്നു, ഭൂതഗ്രസ്തരും മാനസിക രോഗികളും അവൻെറ ആജ്ഞക്കു കീഴടങ്ങി. യേശുവിൻെറ ദിവ്യത്വവും ആത്മീയചൈതന്യവും അവൻെറ വാക്കുകളിലും പ്രവൃത്തികളിലും ഒരുപോലെ വിളങ്ങി. ഇന്നും അവൻെറ വാക്കു ശക്തിയുള്ളതാണ്. അതു നാം ശ്രവിക്കുകയും അനുസരിക്കുകയും ചെയ്യുന്നപക്ഷം നമ്മെയും പാപത്തിൻെറ അടിമത്വത്തിൽനിന്നു വിടുവിച്ച് ദൈവത്തിനു സേവനമനുഷ്ഠിക്കുവാൻ കഴിവുള്ളവരാക്കിത്തീർക്കുവാൻ അവനു കഴിയും. അധികാരത്തോടെ മനുഷ്യനോടാജ്ഞാപിക്കുവാൻ യേശുവിന് അവകാശമുണ്ട്. അവൻ വെറും ഒരുപദേഷ്ടാവല്ല, ദൈവമാണ്.

## വെള്ളി

മർക്കോസ് 1:29—34.

ഇന്നലത്തെ രംഗം പള്ളിയിലായിരുന്നു. അവിടെ യേശുവിനെ കാണുകയും കേൾക്കുകയും അവൻമൂലമുള്ള രോഗശാന്തി അനുഭവപ്പെടുത്തുകയും ചെയ്തവർ വീണ്ടും അവനെ കാണുവാനും മററു രോഗികളെ അവൻെറ അടുത്തുകൊണ്ടുവരുവാനും ബദ്ധപ്പെട്ടു. ആദ്യം ശീമോൻതന്നെ അവൻെറ അമ്മാവിയമ്മയുടെ രോഗവിവരം യേശുവിനെ അറിയിക്കുകയും യേശു അവളെ ഉടൻ സുഖപ്പെടുത്തുകയും ചെയ്തു. വൈകുന്നേരമായപ്പോൾ വീടും പരിസരങ്ങളും ജനങ്ങളെകൊണ്ടു നിറഞ്ഞു. അവരിൽ അനേകം രോഗികളുമുണ്ടായിരുന്നു. അവർക്കു യേശു രോഗശാന്തി നൽകി. യേശുവിൻെറ ശക്തി അനുഭവപ്പെട്ടവർ മററുള്ളവരെ അവൻെറ അടുക്കൽ കൊണ്ടുവന്നു ഈ വിധത്തിലുള്ള ശുശ്രൂഷ ഇന്നു ക്രിസ്ത്യാനികൾ ചെയ്യേണ്ടതാണ്. ആദ്യമായി നാം യേശുവിനെ അറിയുകയും അനുഭവപ്പെടുത്തുകയും ചെയ്യുക, പിന്നെ നാം മററുള്ളവരെ യേശുവിങ്കലേക്കു നയിക്കുക, നമ്മുടെ അനുഭവസാക്ഷ്യം വഴിയായി യേശുവിനെ അറിയുവാൻ കാത്തിരിക്കുന്ന അനേകരുണ്ട്. ആ ചുമതല നിർവഹിക്കുന്നതിൽ നാം പരാജയപ്പെട്ടാൽ ക്രിസ്തുവിൻെറ ശിഷ്യന്മാരെന്നുള്ള പദവിക്കു നാം അർഹരല്ല.

## ശനി

മത്തായി 2:1—12.

വിദ്വാന്മാർ യേശുവിനെ വന്നുകണ്ടു നമസ്ക്കരിച്ച സംഭവമാണ് ഇന്നത്തെ നമ്മുടെ പ്രധാന ചിന്താവിഷയം. അതോടുകൂടിത്തന്നെ ഹെരോദാവും നമ്മുടെ ശ്രദ്ധയിൽ വരുന്നു. ഭക്തന്മാരായ ആളുകൾ കർത്താവിനെ സ്വാഗതം ചെയ്തപ്പോൾ ഹെരോദാവിനെപോലെയുള്ള ദുഷ്ടന്മാർ കർത്താവിനെ സംഹരിക്കുവാൻ വട്ടംകൂട്ടി. സംശയവും വിദ്വേഷവും ക്രൂരതയുമുള്ള ഒരു ലോകത്തിലേക്കാണ് യേശു വന്നതു്. സ്നേഹത്തിലും വിശ്വാസത്തിലും യേശുവിനെ അന്വേഷിച്ചവർ അവനെ കണ്ടെത്തി. വിദ്വേഷത്താൽ അവനുവേണ്ടി കാത്തിരുന്ന ഹെരോദാവിന് അവനെ കണ്ടെത്തുവാനുള്ള ഭാഗ്യമുണ്ടായില്ല. എന്നാൽ അവൻെറ വിദ്വേഷം നിരപരാധികളായ അനേകം ശിശുക്കളുടെ ക്രൂരമരണത്തിനു കാരണമായി. ദൈവം അവനെ സ്നേഹിക്കുന്നവരെ നയിക്കുന്ന ഒരു ചിത്രമാണ് വിദ്വാന്മാരിൽ നാം കാണുന്നതു്. ദൈവത്തിനുവേണ്ടിയുള്ള നമ്മുടെ അന്വേഷണ യത്നങ്ങൾക്കെല്ലാം പ്രേരണ നൽകുന്നതും അവയെ ഫലപ്രദമാക്കുന്നതും ദൈവം തന്നെയാണ്. അന്വേഷിപ്പിൻ കണ്ടെത്തും എന്നുള്ള വാഗ്ദാനം നമ്മുടെ ആത്മീയജീവിതത്തിനു സദാ പ്രചോദനം നൽകുന്ന ഒന്നാണ്.

## ഞായർ

റോമർ 12:1—5

ഇന്നലത്തെ വായനയിൽ യേശുവിനെ ആരാധിക്കാൻ ആഗ്രഹിച്ച രണ്ടു തരക്കാരായ ആളുകളെപ്പററി നാം ചിന്തിച്ചു് വിദ്വാന്മാരെപ്പോലെ സ്നേഹത്താൽ പ്രേരിതരായവരും ഹെരോദാവിനെപ്പോലെ സ്വാർത്ഥ താല്പര്യത്താൽ പ്രേരിതരായവരും. ഇങ്ങനെയുള്ള രണ്ടുദ്ദേശങ്ങളാൽ പ്രേരിതരായ ദൈവാരാധകർ ഇന്നുമുണ്ട്. നമ്മുടെ ആരാധനയും മതാചാരങ്ങളും സ്നേഹത്തിൽനിന്നു പുറപ്പെടുന്നതാണോ അതൊ സ്വാർത്ഥലാഭത്തിനുവേണ്ടിയുള്ളതാണോ? ഇന്നത്തെ ശ്ളീഹാ വായന സ്വയപരിശോധനയ്ക്കു വളരെ സഹായിക്കുന്നതാണ്. ലോകത്തിൻെറ മാനദണ്ഡങ്ങളും ക്രിസ്തുവിൻെറ ഹിതവും പലപ്പോഴും കടകവിരുദ്ധമാണ്. ലോകത്തോടു അനുരൂപരാകാനുള്ള പരീക്ഷ എപ്പോഴും നമുക്കുണ്ടാകും. അതിനു വശംവദരാകാതെ ദൈവഹിതത്തിനു സദാ കീഴ്പ്പെടുവാൻ ക്രിസ്ത്യാനികൾ ശ്രദ്ധിക്കണം. നമ്മുടെ ശരീരങ്ങളെ യാഗമായി ദൈവത്തിനു സമർപ്പിക്കുവാൻ ശ്ളീഹാ ആവശ്യപ്പെടുന്നു. ശരീരം ഇവിടെ പൂർണ്ണ ആളത്വത്തെ കുറിക്കുന്നു. നാം നമ്മെത്തന്നെ മുഴുവനായി ദൈവത്തിനു സമർപ്പിക്കുകയാണ് ആവശ്യം. സ്വാർത്ഥത്തിലും സ്വയത്തിലും കേന്ദ്രീകൃതമായ നമ്മുടെ മനസ്സ് ദൈവത്തിൽ കേന്ദ്രീകരിക്കപ്പെടണം. അങ്ങിനെമാത്രമാണ് നമുക്കു മനസ്സു പുതുക്കി രൂപാന്തരപ്പെടുവാൻ കഴിയുന്നതു്.

## തിങ്കൾ

മർക്കോസ് 1:40—45

സമുദായഭ്രഷ്ടനായ ഈ കുഷ്ഠരോഗിക്ക് യേശുവിൻെറ ശക്തിയാൽ പൂർണ്ണസുഖം ലഭിച്ചതു് അവൻെറ എല്ലാ പ്രതീക്ഷകൾക്കും അപ്പുറമായ ഒരു അത്ഭുതസംഭവമായിരുന്നു. അവൻ ഒരിക്കലും ആശിക്കാത്ത ഒരു പുതിയ ജീവിതം അവനു സാദ്ധ്യമായി. അവന് ഇനി അവൻെറ കുടുംബത്തിലേക്കും സമൂഹത്തിലേക്കും തിരിച്ചുപോകാം. അടക്കാൻ വയ്യാത്ത സന്തോഷവും ആവേശവും അവനുണ്ടായതിൽ അത്ഭുതപ്പെടാനൊന്നുമില്ല. അവനെ സുഖപ്പെടുത്തിയ മഹാവൈദ്യനെക്കുറിച്ചു എല്ലാവരെയും അറിയിക്കണമെന്നുള്ളതായിരുന്നു അവൻെറ ആഗ്രഹം. യേശു അതനുവദിച്ചില്ല. അവൻ ആവേശത്തള്ളലിൽ യേശുവിൻെറ ആജ്ഞ ലംഘിക്കതന്നെ ചെയ്തു. ഇതുപോലെയുള്ള ഒരനുഭവത്തിനു ശേഷം മൗനം അവലംബിക്കുക വളരെ പ്രയാസമാണ്. അവൻെറ ആജ്ഞാലംഘനം സ്വാഭാവികവും നമുക്കുമനസ്സിലാക്കാവുന്നതുമാണെങ്കിലും, സ്വന്ത അഭിലാഷപ്രകാരം പ്രവർത്തിച്ചതു് യേശുവിൻെറ വേലയ്ക്കു തടസ്സമായിത്തീർന്നു എന്നുള്ള മറുവശവും നാം മനസ്സിലാക്കണം. ക്രിസ്തുവിൻെറ വേലയിൽ നമ്മുടെ അഭിലാഷങ്ങൾക്കു പ്രഥമസ്ഥാനം നൽകരുതു്, ചിലപ്പോൾ നിശ്ശബ്ദസേവനമായിരിക്കും കൂടുതൽ ആവശ്യം.

---

(6—ാം പേജിൽനിന്നു തുടർച്ച)

രുമേനി പ്രസിഡൻറായി നിയോഗിക്കപ്പെടുകയും ചെയ്തിരിക്കുകയാണല്ലോ. വജ്റജൂബിലി വർഷത്തിൻെറ ഇടയ്ക്കു നടന്ന ഈ സംഭവവികാസം ജൂബിലിക്കു പ്രതികൂലമായി വരികയില്ലെന്നു പ്രതീക്ഷിക്കാം, തിരുമേനി അർഹിക്കാത്ത പല വിമർശനങ്ങളും ഉത്തരവാദിത്വബോധമുള്ള പലരും നടത്തിവന്നതുകൊണ്ടും തൻെറ സ്വന്തം ഇടവകയിൽ കൂടുതൽ ശ്രദ്ധിക്കാനുള്ള ആഗ്രഹംകൊണ്ടുമാണ് പീലക്സീനോസ് തിരുമേനി രാജിവച്ചതെന്നറിയുന്നു. വിദ്യാർത്ഥിപ്രസ്ഥാനവുമായി വളരെ അടുത്തു കഴിയുന്നപുതിയ പ്രസിഡണ്ടിനു വജ്റജൂബിലി അങ്ങേയററം വിജയിപ്പിക്കേണ്ട കർത്തവ്യഭാരം ഉണ്ട്. അതു നിറവേററുന്നതിനു എല്ലാവരും പുതിയ പ്രസിഡൻറിനു സഹകരണം നൽകണം.

# ദൈവം മുഖസ്തുതി ഇഷ്ടപ്പെടുന്നുവോ?

ഫാ. ടി. ജെ. ജോഷ്വാ,

ആത്മികോപദേഷ്ടാക്കളെല്ലാം ആവശ്യപ്പെടുന്ന ഒന്നത്രേ ദൈവത്തെ സ്തുതിക്കുകയും വാഴ്ത്തുകയും ചെയ്യുക എന്നതു്. ഇതു കേട്ടാൽ തോന്നും ദൈവം മുഖസ്തുതി ഇഷ്ടപ്പെടുന്നു വെന്നു്. മനുഷ്യർ മുഖസ്തുതി ഇഷ്ടപ്പെടുന്നു എന്നു പറഞ്ഞാൽ അതു മനസ്സിലാക്കാം, എന്നാൽ ദൈവം മുഖസ്തുതി ഇഷ്ടപ്പെടുന്നു; അതിനു നിഷ്ക്കർഷിക്കുന്നു എന്നു വന്നാലോ?

മുഖസ്തുതിക്കും ആത്മപ്രശംസയ്ക്കുംവേണ്ടി സാഹസപ്പെടുന്ന ഒരു മനുഷ്യനെ നാം വെറുക്കുകയും പുച്ഛരിക്കുകയും ചെയ്യുന്നു. അയാളുടെ ‚പൊങ്ങച്ചം, ചമയൽ സമുദായമധ്യത്തിൽ വെറുപ്പു മാത്രമാണു് സൃഷ്ടിക്കുക. ഏതാണ്ടു് അതേവിധത്തിൽ എപ്പോഴും തന്നെ സ്തുതിക്കാനും വാഴ്ത്താനും നിഷ്ക്കർഷിക്കുന്ന ഒരു സേച്ഛാധിപതിയാണോ ദൈവം? സ്തുതിവാക്കുകളുടെ ഏറ്റക്കുറച്ചിൽ അനുസരിച്ചാണോ അനുഗ്രഹങ്ങൾ നൽകപ്പെടുക.

സങ്കീർത്തനത്തിലാണു് കൂടുതൽ സ്തുതിപറച്ചിൽ കാണുന്നതു്. „യഹോവയെ സ്തുതിപ്പിൻ, അവന്റെ നാമത്തെ പുകഴ്ത്തുവിൻ, ഇങ്ങനെപോകുന്നു. മനുഷ്യൻ മാത്രമല്ല; സർവ്വ ചരാചരങ്ങളും ആകാശത്തിലെ പറവകളും, കുന്നുകളും, പർവ്വതങ്ങളും, സമുദ്രങ്ങളും കൊടുങ്കാറ്റുകളും മഴയും മഞ്ഞും യഹോവയെ സ്തുതിക്കണമെന്നാണു് നിഷ്ക്കർഷിക്കപ്പെട്ടിരിക്കുന്നതു്. സങ്കീ. 148, 150 കാണുക.

‚സ്തോത്രയാഗമർപ്പിക്കുന്നവർ എന്നെ മഹത്വപ്പെടുത്തുന്നു., സങ്കീ. 50.23, ഇതിൽനിന്നെല്ലാം ദൈവം മുഖസ്തുതി ഇഷ്ടപ്പെടുന്നുവെന്നുവരുന്നു. ഈ വസ്തുത മനസ്സിലാക്കിക്കൊണ്ടു ചിലർ വിലപേശൽ നടത്തുന്നുണ്ടു്. ‚ദൈവമേ സ്തുതി. നിനക്കു് ഇഷ്ടമാണല്ലോ, അതു് ഞാൻ സമൃദ്ധിയായി നൽകാം. പകരം എനിക്കു് അനുഗ്രഹങ്ങൾ തന്നാൽ മതി,

മരണത്തിൽനിന്നു് വിടുവിക്കുവാൻ സങ്കീർത്തനക്കാരൻ പലപ്രാവശ്യം ദൈവത്തോടു് ആവശ്യപ്പെടുന്നു. കാരണം പാതാളം നിശ്ചലാവസ്ഥയെന്നു കരുതപ്പെട്ടു: സ്തുതി അർപ്പിക്കുക സാദ്ധ്യമല്ല. ‚എന്നെ മരണത്തിൽ നിന്നു വിടുവിക്കാമെങ്കിൽ ഞാൻ നിനക്കു ധാരാളം സ്തോത്രം സമർപ്പിക്കാം. അതു് ദിവസം 7 പ്രാവശ്യം ആക്കിക്കൊള്ളാം. സങ്കീ. 119.164. സ്തുതി ഇഷ്ടപ്പെടുന്ന ദൈവം സ്തോത്രം ലഭിക്കുമെങ്കിൽ എന്തു ഒത്താശയും ചെയ്തുകൊടുക്കും പോലും.

മനുഷ്യർ പൊതുവെ സ്തുതിയും പ്രശംസയും ഇഷ്ടപ്പെടുന്നവരാണു്. അങ്ങനെ മനുഷ്യർ ഇഷ്ടപ്പെടുന്ന ഒരു കാര്യം അവരുടെ സ്രഷ്ടാവായ ദൈവത്തിനും പ്രിയങ്കരമായിരിക്കുമെന്നു് ആരോപിക്കുക മാത്രമല്ലേ? ദൈവം സാത്വികനുംമഹാപരിശുദ്ധനും സൽഗുണസമ്പൂർണ്ണനുമായിരിക്കെ, ഒരു നാളും മനുഷ്യരുടെ സ്തുതി ആവശ്യപ്പെട്ടുകൂടാ. അപ്പോൾ പിന്നെ ആരാധനയും മതാനുഷ്ഠാനവും എന്തിനു്? യുക്തിവാദികളുടെയും ഭൗതികവാദികളുടെയും വാദഗതികളാണിതു്.

ദൈവത്തെ സ്തുതിക്കുന്നതു് ന്യായവും യുക്തവുമാണോ? അചേതന വസ്തുക്കളെത്തന്നെയെടുക്കുക മൈക്കലാഞ്ചലോ വരച്ച ഒരു മനോഹര ചിത്രത്തിന്റെ സൗന്ദര്യം ആസ്വദിക്കുന്ന നാം അതിനെ അഭിനന്ദിക്കുകയും പ്രശംസിക്കുകയും ചെയ്യും സംശയമില്ല, സുന്ദരവസ്തുക്കളെന്തും, സ്തുതിയുടെയും പുകഴ്ചയുടെയും വികാരം ഉൽഫുല്ലമാക്കും. അതു സ്വാഭാവികം മാത്രമാണു്.

മഴവില്ലിനു് മനോഹാരിതയും, മാടപ്രാവിനു് ശാലീനതയും പ്രദാനംചെയ്ത ദൈവം ലോകത്തിലെ എല്ലാ വസ്തുവെക്കാളും മനോഹരത്വം തികഞ്ഞവൻതന്നെ. അങ്ങനെയുള്ള ദൈവത്തിനു് സ്തുതിയും പുകഴ്ചയും ഉയരുന്നതു് സ്വാഭാവികം മാത്രമാണു്. സത്യത്തിന്റെയും സൗന്ദര്യത്തിന്റെയും മൂർത്തീഭാവമായ ദൈവത്തിന്റെ മുന്നിൽ നിൽക്കുമ്പോൾ സ്തുതിഗീതങ്ങൾ താനേ ഉയർന്നുപോകും.

ഇഷ്ടപ്പെടുന്നതിനെ പുകഴ്ത്തുക സ്വാഭാവികമാണു്; കവിത, കഥ, സംഗീതം, കായികവിനോദം തുടങ്ങി എന്തു തന്നെആയാലും നമ്മുടെ സംതൃപ്തി പൂർത്തീകരിക്കപ്പെടണമെങ്കിൽ അതു് വാക്രൂപത്തിലോ, പ്രവർത്തനത്തിലോ പ്രകാശിപ്പിക്കണം. നമ്മെ സന്തോഷിപ്പിച്ച ഒരു കാഴ്ച മററുള്ളവരെ അറിയിക്കാതിരിക്കയില്ല. ദൈവത്തെ സ്തുതിക്കുന്നതു് ഈ അനുഭവത്തിൽ ഓർക്കുക. ദൈവത്തെ നാം എത്ര കണ്ടു് ആസ്വദിച്ചിട്ടുണ്ടോ, അത്രമാത്രം സ്തുതിയും സ്തോത്രവും നമ്മിൽനിന്നും ബഹിർഗമിക്കും.

ഓർത്തഡോക്സ് ആരാധനയുടെ ഒരു വൈശിഷ്ട്യം അതു് സ്തുതികളാൽ നിറഞ്ഞിരിക്കുന്നുവെന്നതാണു്. വെറും യാചനകൾ മാത്രമല്ല. ദൈവം നമുക്കു നൽകിയിട്ടുള്ള നന്മകൾക്കായിട്ടല്ല; പ്രത്യുത താനായിരിക്കുന്ന വിധത്തിൽതന്നെ മനസ്സിലാക്കിയതിന്റെയും അനുഭവിച്ചതിന്റെയും പ്രതിഫലനമായുള്ള സ്തുതികളാണു് മുഖ്യം.

ദൈവത്തെ സ്തുതിക്കുന്നതിനു് പള്ളിയിൽ പോകണമെന്നുണ്ടോ? തീർച്ചയായും! വേർതിരിക്കപ്പെട്ട സ്ഥലവും അവസ്ഥയും പരിശുദ്ധിതികഞ്ഞ അന്തരീക്ഷവും നമ്മെ ദൈവസംസർഗ്ഗത്തിലേക്കു നയിക്കും. ആരാധനയിൽ വിരസത തോന്നുന്നുണ്ടെങ്കിൽ. ദൈവമഹത്വവും കൃപയും ആസ്വദിക്കാത്തതിന്റെ അനുഭവമാണു്. ദൈവമഹത്വം അനുഭവിച്ചറിഞ്ഞു്, സ്തുതിക്കുമ്പോൾ ആത്മീയ ചൈതന്യം വളരും. സ്തുതി ദൈവത്തിനുവേണ്ടിയല്ല നമുക്കുവേണ്ടിമാത്രം. „ഭയത്തോടും വിറയലോടുംകൂടി തന്നെ നമുക്കു സ്തോത്രം ചെയ്യാം കർത്താവിനെ സ്തോത്രം ചെയ്യുന്നതു ന്യായവും യുക്തവും തന്നെ.,,

---

## A Christmas Message from World Council's General Secretary

(Geneva)—Christmas is celebrated by many people besides Christians. In pre-Christian times the day was observed as the festival of lights—the victory of light over darkness

What began as an expression of hope that the "deathly dark of winter" had passed was transformed by the Early Church into a feast of awareness that God had sent his penetrating light into the muddled affairs of men—through the person of Jesus Christ.

This year the turn of the season will give slight comfort to those caught in a web of poverty and misery. But they should derive comfort from the knowledge that God chose to visit his creation as one of us.

Celebrating Christmas then is no mere momentary escape from the wars of man, but a joyful proclamation of an open future. This is God's promise to all who accept and follow Christ in his peacemaking ministry between man and God, and between one man and another.

Thus Christmas is not limited to a privileged few but is given to all people, for God's gifts are not restricted and his commands come to all. Therefore, we have abundant reason to wish each other a joyful Christmas!

Eugene Carson Blake.

# വാർത്തകളും കുറിപ്പുകളും

കെ. വി. മാമ്മൻ



ചെറിയപള്ളി പുട്ടി ദിവ്യശ്രീ യേശുകത്തനാർ ശ്രീ പി. സി. ഏബ്രഹാമിനെ താക്കോൽ ഏൽപിക്കുന്നു.

## തൊഴിയൂർ സഭ

മലബാറിലെ ആഞ്ഞൂർ ആസ്ഥാനമായി പ്രവർത്തിക്കുന്ന തൊഴിയൂർ സഭക്കു് ഒരു പുതിയ മെത്രാപ്പോലീത്തായെ ലഭിച്ചിരിക്കുന്നു. നാല്പതു വയസ്സുള്ള പൗലൂസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്തായെ ഡിസം. 16–ാം തീയതിയാണു വാഴിച്ചതു്. ഓർത്തഡോക്സ് സഭയും മാർത്തോമ്മാസഭയും ബന്ധമുള്ള ഒരു സഭയാണു് തൊഴിയൂർ സഭ. ഈ സഭക്കു് ഇപ്പോൾ 700–ൽപരം വീട്ടുകാരും 6 വൈദികരും മൂന്നു ശെമ്മാശന്മാരും 6 പള്ളികളും നാലു ചാപ്പലുകളും ഒരു ഹൈസ്കൂളും മൂന്നു യു. പി. സ്കൂളുകളുമുണ്ടു്. സഭയുടെ പ്രധാന വരുമാനം സഭക്കു തൊഴിയൂരിലുള്ള 50 ഏക്കർ ഭൂമിയിലെ ആദായമാണു്. ഒട്ടധികം വീട്ടുകാർ ഈ ഭൂമിയിൽ താമസിച്ചുവരുന്നു.



പീലക്സിനോസ് തിരുമേനി

പുതുപ്പള്ളിപ്പള്ളിയിൽ സമാധാനം ഉണ്ടായി എന്നുള്ളതാണു് മലങ്കരസഭയെ സംബന്ധിച്ചിടത്തോളം 1967–ലെ ഏററവും വലിയ സംഭവം. വളരെയധികം സ്വത്തും ആളുകളും ഉള്ള ഒരു ഇടവകയിലാണു് കഴിഞ്ഞ അനേക വർഷങ്ങളായി ഭിന്നതകൾ നിലവിലിരുന്നതു്. ഈ ഭിന്നത ഇടവകയെ തളർത്തുകയും മററുള്ളവരുടെ ദൃഷ്ടിയിൽ പരിഹാസപാത്രമാക്കുകയും ചെയ്തു. ഇടവകക്കു് എന്തെങ്കിലും ആദ്ധ്യാത്മിക പ്രവർത്തനം കാര്യക്ഷമമായി നടത്തുന്നതിനു കലഹകാലയളവിൽ സാധിച്ചില്ല.

ഇപ്പോൾ സംജാതമായിരിക്കുന്ന സമാധാന അന്തരീക്ഷം പരമാവധി പ്രയോജനപ്പെടുത്തുന്നതിനും കഴിഞ്ഞ കാലങ്ങളിൽ ചെയ്യാൻ കഴിയാതെപോയ കാര്യങ്ങൾ ചെയ്യുന്നതിനും ഇടവകക്കു സാധിക്കേണ്ടതാണു്. ഗവർമെൻറു സൂക്ഷിക്കുന്ന പണം വാങ്ങി ഇടവക എപ്രകാരം ചെലവഴിക്കുമോ അതനുസരിച്ചായിരിക്കും ഇടവകയുടെ ഭാവി കുറെയെല്ലാം നിലകൊള്ളുന്നതു്. പണം ഒരു നല്ല കാര്യവിചാരകനെപ്പോലെ ചെലവഴിക്കാൻ ഇടവകക്കു സാധിക്കണം.

മലങ്കരസഭയിൽ ഇനിയും അവശേഷിക്കുന്ന ഒന്നു രണ്ടു പള്ളികളിലെ ഭിന്നതകളും ഉടനെ അവസാനിക്കുമെന്നുള്ളതിനു രണ്ടുപക്ഷമില്ല. ഭിന്നത വ്രണംപോലെയാണു്. വ്രണം ശരീരത്തിൽ തുടരണമെന്നു് ആർക്കും ആഗ്രഹമില്ല. അതു സുഖപ്പെടുത്തുന്നതിനാവശ്യമായ ശസ്ത്രക്രിയയോ ഔഷധമോ പ്രയോഗിക്കേണ്ടതാവശ്യമാണു്. വ്രണം കരിയാതെ സൂക്ഷിക്കുന്ന ഇടവകയെ കുഷ്ഠരോഗികളെപ്പോലെ മാത്രമേ മററുള്ളവർ പരിഗണിക്കുകയുള്ളു. ഈ വസ്തുത മനസ്സിലാക്കി ഭിന്നത ഇല്ലാതാക്കാൻ എത്രയും വേഗം ശ്രമിക്കുകയാണാവശ്യം.

## മൂറോൻ കൂദാശ

കാതോലിക്കാ സിംഹാസനം മലങ്കരയിൽ പുന:സ്ഥാപിക്കപ്പെട്ടശേഷം ഉള്ള മൂന്നാമത്തെ മൂറോൻ കൂദാശയാണു് കഴിഞ്ഞയാഴ്ച പഴയസെമിനാരിയിൽ നടത്തപ്പെട്ടതു്. തികച്ചും ഭക്തിനിർഭരവും അർത്ഥസംപുഷ്ടവുമായ ഒരു ദിവ്യ ശുശ്രൂഷയായിരുന്നു അതു്. സാദ്ധ്യായ ദിവസമായിരുന്നതിനാലും മററും മൂറോൻകൂദാശയിൽ സംബന്ധിച്ചവരുടെ എണ്ണം താരതമ്യേന കുറവായിരുന്നു.

## ക്രിസ്മസ്

സമാധാനപ്രഭുവായ ക്രിസ്തുവിൻെറ ജന്മദിനം ഒരിക്കൽകൂടി ലോകം ആസകലം ആഘോഷിക്കപ്പെട്ടിരിക്കുന്നു. ലോകത്തിൻെറ നാനാഭാഗങ്ങളിൽ നിന്നുള്ള തീർത്ഥാടകർ ബേത്ലഹേമിൽ എത്തി അവിടത്തെ ജനനപ്പെരുനാളിൽ പങ്കെടുത്തു. ബേത്ലഹേം ഇസ്രയേൽ പിടിച്ചടക്കിയശേഷം നടക്കുന്ന പ്രഥമ ക്രിസ്മസാണിതു്. തന്മൂലം അറബികൾ അസന്തുഷ്ടരായിരുന്നു. രാഷ്ട്രങ്ങൾ തമ്മിൽ സമാധാനം കൈവരുത്തുന്നതിനുള്ള ഒരടിസ്ഥാനമെന്ന നിലയിൽ വ്യക്തികൾ തമ്മിൽ സമാധാനം കൈവരുത്താൻ മാർപ്പാപ്പാ തിരുമേനി ക്രിസ്മസ് സന്ദേശത്തിൽ ലോകജനതയോടാവശ്യപ്പെട്ടു.

ജനഹൃദയങ്ങളിൽ ഉണ്ടാകുന്ന സമാധാനത്തിൽനിന്നാണു് സമൂഹത്തിലും സമാധാനം സംജാതമാകുന്നതെന്നു തിരുമേനി അനുസ്മരിപ്പിച്ചു. തിരുമേനിയും പ്രസിഡണ്ടു ജോൺസനും തമ്മിൽ വിയററ്നാമിനെപ്പററി നടന്ന ചർച്ചകൾ ലോകത്തിൽ ആശാവഹമായ സംഭവവികാസങ്ങൾ ജനിപ്പിക്കുമെന്നുള്ള പ്രതീക്ഷയാണുള്ളതു്. ലോകസമാധാനത്തിനുവേണ്ടി ലോകം ഇക്കഴിഞ്ഞ ക്രിസ്മസ്കാലത്തു് പ്രാർത്ഥിച്ചു എന്നുള്ളതാണു് പ്രധാനമായ കാര്യം.

## വിദ്യാർത്ഥി പ്രസ്ഥാനം

കഴിഞ്ഞ ഏതാനും വർഷങ്ങളായി യുവസഹജമായ ഉത്സാഹത്തോടും കാര്യക്ഷമതയോടും കൂടി മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിനു നേതൃത്വം നൽകിവന്ന ദാനിയേൽ മാർ പീലക്സീനോസ് തിരുമേനി രാജിവക്കുകയും പകരം മാർ തിയോഫിലോസ് തി

(ശേഷം 4–ാം പേജിൽ)

# സഭൈക്യപ്രാർത്ഥനാവാരം

പ്രൊഫ. സി. പി. മാത്യു

എല്ലാവർഷവും ജനവരി 19–26 വരെയുള്ള തീയതികളിൽ സഭകളുടെ ഐക്യത്തിനുവേണ്ടി പ്രത്യേകം പ്രാർത്ഥിക്കുന്നതിനുള്ള ദിവസങ്ങളായി വേർതിരിക്കപ്പെട്ടിരിക്കയാണ്. ഈ പ്രാർത്ഥനയ്ക്കായി വിവിധ സഭകളുടെയും അംഗങ്ങൾ നിരവധി സ്ഥലങ്ങളിൽ ഒന്നിച്ചു ചേർന്നുവരുന്നുണ്ട്. റോമൻകത്തോലിക്കരും ഇതര സഭാംഗങ്ങളും ഒന്നിച്ചുവന്നു പ്രാർത്ഥനകൾ നടത്തുന്ന ചുരുക്കം അവസരങ്ങളിലൊന്നാണ് ഇത്. അത്മായക്കാരെന്നപോലെ പട്ടക്കാരും മേൽപ്പട്ടക്കാരും ഇതിൽ ഉൾപ്പെടുന്നു. കുറെ വർഷങ്ങളായി കേരളത്തിലും ചുരുക്കം സ്ഥലങ്ങളിൽ ഇങ്ങനെയുള്ള പ്രാർത്ഥനാശുശ്രൂഷകൾ നടക്കുന്നുണ്ട്. സഭകളുടെ ലോകകൗൺസിലും റോമൻ കത്തോലിക്കാ സഭാധികൃതരും കൂടെ ചേർന്നു തയ്യാറാക്കിയിട്ടുള്ള ശുശ്രൂഷാക്രമത്തിന്റെ മലയാളം പരിഭാഷ ഇവിടെ അച്ചടിപ്പിച്ചതിന്റെ പ്രതികൾ നമ്മുടെ ഇടവകകളിലൊക്കെയും അയച്ചുകൊടുക്കുന്നതാണെന്നറിയുന്നു. വിവിധ സഭകളുടെ അംഗങ്ങൾ ഒരുമിച്ചുചേർന്നു തങ്ങളുടെ പട്ടക്കാരുടെ യോജിച്ചുള്ള നേതൃത്വത്തിൽ യോഗങ്ങൾ കൂടുകയും പ്രാർത്ഥന നടത്തുകയും ചെയ്യുന്നതാണ് ഏററവും അഭിലഷണീയം. എന്നാൽ അതിനുവേണ്ട സജ്ജീകരണങ്ങൾ സുസാദ്ധ്യമല്ലാത്ത സ്ഥലങ്ങളിൽ ഓരോ സഭക്കാരും തങ്ങളുടെ പള്ളികളിൽവച്ചു വെവ്വേറെ പ്രാർത്ഥന നടത്തുകയെങ്കിലും ആവശ്യമാണല്ലൊ. ഒന്നിച്ചുള്ള ശുശ്രൂഷ നടത്തുന്നിടത്തു വിവിധ സഭാംഗങ്ങളുടെ പ്രസംഗങ്ങളും പതിവുണ്ട്, ഇതു പ്രയോജനകരവുമാണ്. നിവൃത്തിയുള്ളിടത്തൊക്കെയും അതിനു ഏർപ്പാടുചെയ്യുന്നതു നന്നായിരിക്കും. എന്നാൽ അപൂർവം അവസരങ്ങളിൽ ചില പ്രസംഗങ്ങൾ സന്ദർഭത്തിനു അത്ര യോജിക്കാത്ത രീതിയിലുള്ളതാണെന്നു കേട്ടിട്ടുണ്ട്. സ്വന്തം സഭയുടെ മേന്മയെ ഉത്ഘോഷിക്കുന്നതിനുള്ള അവസരമായി ഇതിനെ ഉപയോഗപ്പെടുത്തണമെന്നു ആരും കരുതി പ്രവർത്തിക്കയില്ലായിരിക്കാമെങ്കിലും ചിലപ്പോൾ ബോധപൂർവമല്ലാതെതന്നെ അങ്ങനെയുള്ള സൂചനകൾ വന്നുപോയേക്കാം. അങ്ങിനെ വരാതെയിരിക്കുന്നതിനു പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. പ്രസംഗകർ മുമ്പുകൂട്ടി ഒന്നിച്ചുവന്നു തങ്ങൾ ഓരോരുത്തരും പറയാനിരിക്കുന്ന കാര്യങ്ങൾ അന്യോന്യം ധരിപ്പിച്ച് അവയെപ്പററി ഒരു യോജിപ്പിലെത്തുന്നതു് നന്നായിരിക്കും. ഐക്യത്തിനുവേണ്ടി പ്രാർത്ഥിപ്പാൻ ഒരുമിച്ചുവന്നിട്ടും അസുഖകരങ്ങളായ വികാരങ്ങളോടുകൂടെ തിരികെപ്പോകാനിടവന്നാൽ അതു നിർഭാഗ്യകരമായിരിക്കും! അങ്ങനെ അധികം ഉണ്ടായിട്ടില്ലായെന്നാണ് അറിവ്. ഒരിക്കൽപ്പോലും ഉണ്ടാകാതിരിക്കുന്നതിനുവേണ്ട കരുതലുകൾ ചെയ്യേണ്ടതാണ്, പ്രാർത്ഥനാവാരാചരണത്തെപ്പററി ആലോചിക്കുന്നതിനായി ഒരു സ്ഥലത്തുള്ള വിവിധ സഭകളിലെ ചുമതലക്കാർ ഒന്നിച്ചുവരുമ്പോൾ മേല്പറഞ്ഞ സംഗതിയെക്കുറിച്ചും ആവശ്യമെന്നു തോന്നുന്ന രീതിയിൽ ഒരു ധാരണയിലെത്താവുന്നതാണല്ലൊ. പ്രാർത്ഥനാവാരത്തെപ്പററിയുള്ള പരസ്യപ്പെടുത്തൽ തുടരെ ഒന്നുരണ്ടു ഞായറാഴ്ച പള്ളികളിൽ കഴിക്കുന്നതു് നന്നായിരിക്കും. പ്രത്യേകിച്ചു യോജിച്ചുള്ള ശുശ്രൂഷകളും യോഗങ്ങളും നടത്തുന്ന സ്ഥലങ്ങളിൽ.

പ്രതിവർഷം ഒരുവാരം ഇതിലേക്ക് വേർതിരിച്ചു പ്രത്യേകം പ്രാർത്ഥന നടത്തുന്നതു് സ്ഥിരമായി നമ്മുടെ പ്രാർത്ഥനയിൽ ഈ വിഷയം ഓർക്കുന്നതിലേക്ക് ഉത്തേജനം നൽകുന്നതിനാണ്. അല്ലാതെ ആണ്ടിലൊരിക്കൽ ഇതിനുവേണ്ടി പ്രാർത്ഥിച്ചാൽ മതിയെന്നു് ആരും വിചാരിക്കയില്ലല്ലോ! മാത്രമല്ല, ഏതൊരു കാര്യത്തിനായിനാം ഹൃദയപൂർവ്വം പ്രാർത്ഥിക്കുമോ അതിന്റെ നിവൃത്തിക്കായി നാം നമ്മാൽകഴിവതു ചെയ്യുന്നതിനും സന്നദ്ധരായിരിക്കണം. എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ (സഭൈക്യപ്രസ്ഥാനത്തിന്റെ) പരമലക്ഷ്യത്തിന്റെ സൂക്ഷ്മരൂപത്തെപ്പററി സമ്പൂർണ്ണമായ അഭിപ്രായൈക്യമില്ലയെന്ന വസ്തുത ഗോപനം ചെയ്യേണ്ടതില്ല. ദൈവഹിതത്തിനു അനുയോജ്യമായ ഐക്യം, യേശുക്രിസ്തു എന്തിനായി ആഗ്രഹിക്കയും പ്രാർത്ഥിക്കയും ചെയ്തോ അങ്ങിനെയുള്ള ഐക്യം, എന്നീ ആശയത്തിൽ എല്ലാവർക്കും യോജിക്കാം. എന്നാൽ അതിന്റെ വിശദരൂപം എല്ലാവരും ഒരേവിധത്തിലല്ല ധരിച്ചുവച്ചിരിക്കുന്നത്. ലോകമെങ്ങുമുള്ള സഭയ്ക്കു് ഒരു പരമാധികാരി ഉണ്ടായിരിക്കണമെന്നും, എങ്കിൽ മാത്രമെ സഭയുടെ ഐക്യം പരിപൂർണ്ണമാകയുള്ളു എന്നും ഉറപ്പായി വിശ്വസിക്കുന്നവരുണ്ട്, അങ്ങനെ ചിന്തിക്കാത്തവരുമുണ്ട്. ഇപ്പോൾ ഇതു കൂടുതലായി വിശദീകരിക്കയൊ വ്യവഹരിക്കയൊ ചെയ്യണമെന്നുദ്ദേശിക്കുന്നില്ല. ലക്ഷ്യത്തോട് അടുക്കുന്തോറും മാത്രമെ അതിന്റെ ശരിയായ രൂപം നമുക്കു കാണാൻ സാധിക്കയുള്ളു. ലക്ഷ്യപ്രാപ്തിക്കുവേണ്ടിയുള്ള ആദ്യപടികളെപ്പററി ചിന്തിക്കയത്രേ നമുക്കു തൽക്കാലം പ്രയോജനകരവും ആവശ്യവുമായിട്ടുള്ളതു്.

എക്യുമെനിസത്തെപ്പററി കുറെനാളായി കേൾക്കുന്നുണ്ട് അതിന്റെ ഫലമൊന്നും വിശേഷിച്ചു കാണാനില്ല എന്നിങ്ങനെ നമ്മുടെ സഭയിലെ ഒരു ഉത്തമ പട്ടക്കാരൻ കുറെനാൾ മുമ്പ് അല്പം ഇച്ഛാഭംഗത്തോടെ പറഞ്ഞു. ഈ പ്രസ്ഥാനം ത്വരിതഗതിയിൽ പുരോഗമിക്കണമെന്നു വാഞ്ഛിക്കുന്നവർക്ക് ഇന്നത്തെ അവസ്ഥയെപ്പററി അസംതൃപ്തി തോന്നുന്നെങ്കിൽ ആശ്ചര്യപ്പെടാനില്ല. എങ്കിലും കഴിഞ്ഞ കുറച്ചുവർഷത്തിനുള്ളിൽ നാം ഈ സംസ്ഥാനത്തു തന്നെയും കാണുന്ന വ്യത്യാസങ്ങൾ കേവലം നിസ്സാരങ്ങളല്ലല്ലോ. റോമൻ കത്തോലിക്കരും ഇതര സഭാംഗങ്ങളും ആരുടെയെങ്കിലും പള്ളിയിൽ ഒന്നിച്ചുചേർന്നുവന്നു് പ്രാർത്ഥന നടത്തുമെന്നു അഞ്ചാറുവർഷം മുമ്പ് നാം ആരെങ്കിലും ഊഹിച്ചിരുന്നോ? ഇതര സഭകളുടെ പള്ളിശുശ്രൂഷയിൽ റോമൻ കത്തോലിക്കാപുരോഹിതന്മാരും ബിഷോപ്പന്മാർ തന്നെയും സന്നിഹിതരായിരിക്കയെന്നതും നാം സ്വപ്നം കണ്ടതാണോ? (ഇങ്ങിനെയുള്ള മന:പരിവർത്തനം അവർക്കു മാത്രമേ ഉണ്ടായിട്ടുള്ളു എന്നു വിചാരിക്കരുതേ) കേരളത്തിൽ തന്നെയും ചുരുക്കം സ്ഥലങ്ങളിലെങ്കിലും വിവിധ സഭാംഗങ്ങൾ ചെറിയ ഗ്രൂപ്പുകൾ രൂപവൽക്കരിച്ചു തികച്ചും ക്രിസ്തീയമായ അന്തരീക്ഷത്തിലും ആത്മാവിലും വിശ്വാസോപദേശങ്ങളെപ്പററി പഠിക്കയും സംഭാഷണങ്ങൾ നടത്തുകയും ചെയ്തുപോരുന്നുണ്ട്. ഇവയിൽ സജീവമായി സംബന്ധിക്കുന്നവർക്ക് ഇവ പ്രയോജനകരവും ഉന്മേഷപ്രദവുമായിട്ട് അനുഭവപ്പെടുന്നു.

ക്രിസ്തീയമായ അന്തരീക്ഷവും ആത്മാവും എന്നു മീതെ പറഞ്ഞതു് അൽപം വിശദീകരിച്ചുകൊള്ളട്ടെ. തങ്ങളുടേതിൽനിന്നും വളരെ വിഭിന്നമെന്നു തോന്നിയേക്കാവുന്ന ഉപദേശങ്ങൾ അന്യസഭകൾ പുലർത്തുന്നുണ്ടെന്നു് കാണുമ്പോൾ അവയുടെ സ്വഭാവം ശരിയായി ധരിക്കുന്നതിനും എന്തുകൊണ്ടാണ് അവർ ഇങ്ങിനെയുള്ള ഉപദേശങ്ങൾ പഠിപ്പിക്കുന്നതെന്നു ഗ്രഹിക്കുന്നതിനും അവയിൽ എന്തു ക്രിസ്തീയ മൂല്യങ്ങളാണ് അടങ്ങിയിരിക്കുന്നതെന്നു പരിശോധിക്കുന്നതിനും നാം തയ്യാറായിരിക്കണം. ഇതൊക്കെയാണെങ്കിലും പ്രസ്തുത ഉപദേശങ്ങൾ അപ്പാടെ സ്വീകരിക്കുന്നതിനു നമുക്കു നിവൃത്തിയില്ലായിരിക്കാം. അതു തുറന്നു പറയാവുന്നതാണ്. അന്യരുടെ നിലപാടു നാം ഗ്രഹിക്കുന്നതോടൊപ്പം നമ്മുടേതിനെ അവരെ ധരിപ്പിക്കുന്നതിനും നാം വിനയപൂർവ്വം ഉദ്യമിക്കേണ്ടതുമാണ്. അങ്ങിനെയുള്ള ഉദ്ദേശ്യം മുൻനിറുത്തിക്കൊണ്ടുള്ള സംഭാഷണങ്ങൾ വഴിയായി പല തെററുധാരണകൾ മാറുന്നതാണ്. എന്നാൽ എല്ലാ ഉപദേശാചാരവ്യത്യാസങ്ങളും കേവലം തെററുധാരണയിൽ അധിഷ്ഠിതമാണെന്നു വിചാരിച്ചുകൂടാ, എങ്കിലും ഒട്ടുവളരെ പിശകായ ധാരണകൾ മാറേണ്ടതായിട്ടുണ്ട്. ആത്മീയമായും ബുദ്ധിപരമായും ക്ലേശകരമായ പ്രയത്നം ഇതിനു് ആവശ്യമായി വന്നേക്കും. ഒരു

പക്ഷേ മുമ്പ് നാം ചെയ്തിട്ടുള്ളതിനെക്കാൾ കൂടുതൽ സൂക്ഷ്മമായി നമ്മുടെ നിലപാട് നാം തന്നെ മനസ്സിലാക്കുകയും പ്രസ്താവിക്കുകയും ചെയ്യേണ്ടതായി വന്നേക്കാം. അന്യർ ഉപയോഗിക്കുന്ന വേദശാസ്ത്രഭാഷ നമുക്ക് അപരിചിതമായിരുന്നേക്കാം, നമ്മുടേതു് അവർക്കും. ഒരേപദംകൊണ്ട് ഇരുകൂട്ടരും അർത്ഥമാക്കുന്നതു് ഒന്നുതന്നെയാണൊ എന്നും തിട്ടപ്പെടുത്തിയെങ്കിലെ സംഭാഷണം പ്രയോജനകരമായി പുരോഗമിക്കയുള്ളു. ഒരുകൂട്ടർ സ്വീകരിക്കുന്ന ഉപദേശം മറേറക്കൂട്ടർ നിഷേധിക്കുന്നെന്നു് പറയുമ്പോൾ ഇരുപാട്ടുകാരും യഥാർത്ഥത്തിൽ ഒന്നിനെത്തന്നെയാണോ സ്വീകരിക്കുന്നതും നിഷേധിക്കുന്നതും എന്നു പരിശോധിക്കണം. ഒരുദാഹരണം മാത്രം എടുത്തുകൊള്ളട്ടെ.

വി. കുർബാന ഒരു ബലിയാണെന്നു ചില സഭകൾ പഠിപ്പിക്കുമ്പോൾ നാം ഒരു വിധത്തിലും അതു സമ്മതിക്കുന്നില്ലയെന്നു ഒരു ധാരണ പലർക്കുമുണ്ട്. എന്നാൽ ഏതർത്ഥത്തിലാണു് ബലിയല്ല എന്നു നാം പറയുന്നതെന്നു് നാം വിശദീകരിച്ചാൽ നമ്മുടെ നില അന്യർക്കും സ്വീകാര്യമായിരിക്കാം. ഇതു വെറും ഒരു സങ്കല്പമല്ല. പത്തുനാല്പതു വർഷം മുമ്പ് നമ്മുടെ "തക്സാക്കമ്മററി" ക്കാർ ഐകകണ്ഠ്യേന സമ്മതിച്ച് എഴുതി ഒപ്പിട്ട റിപ്പോർട്ടിൽനിന്നും പ്രസക്തഭാഗം പകർത്തിക്കൊള്ളട്ടെ.

"വി. കുർബാന സർവലോകത്തിന്റെയും രക്ഷയ്ക്കായി തന്നെത്തന്നെ നിത്യയാഗമായി അർപ്പിച്ച നമ്മുടെ കർത്താവിനെയും അവന്റെ മരണത്തെയും അനുസ്മരിക്കുന്നതും പ്രസ്താവിക്കുന്നതുമായ ഒരു കർമ്മവും, യാഗമായി അർപ്പിക്കപ്പെട്ട ക്രിസ്തുവിനെ ഭക്ഷിച്ചു കുടിക്കുന്നതിനുമുള്ള യാഗവിരുന്നും, ക്രിസ്തുമൂലമുള്ള രക്ഷയുടെ നിർണ്ണയത്തിനു ഒരു ലക്ഷ്യവും, വിശ്വാസികൾക്കു ക്രിസ്തുവിനോടും തമ്മിൽ തമ്മിലുമുള്ള ഏകീകരണത്തിനു ഒരു മുഖാന്തരവും, ക്രിസ്തുമൂലമുള്ള രക്ഷയെയും ദൈവത്തിൽനിന്നു നാം അനുഭവിക്കുന്ന മറെറല്ലാവക നന്മകളെയും കുറിച്ചു ദൈവത്തോടുള്ള നമ്മുടെ കൃതജ്ഞതയെ അറിയിക്കുന്ന ഒരു സ്തോത്രാർപ്പണവും, ക്രിസ്തുവിന്റെ നിത്യയാഗത്തെ ആധാരമാക്കിക്കൊണ്ട് സകല അനുഗ്രഹങ്ങൾക്കുമായിട്ട് ദൈവത്തോടുള്ള ഒരു അഭ്യർത്ഥനയും ക്രിസ്തുവിന്റെ യാഗത്തോടു ഐക്യപ്പെട്ട സഭ തന്നെത്തന്നെ ജീവനും വിശുദ്ധിയും ദൈവത്തിനു പ്രസാദവുമുള്ള ഒരു യാഗമായി സമർപ്പിക്കുന്ന ഒരർപ്പണവും ആകുന്നു. എന്നാൽ വി. കുർബാനയിൽ ഒരർത്ഥത്തിലും ക്രിസ്തു യാഗമായി വധിക്കപ്പെടുന്നില്ല.., കാൽവറിയിലെ യാഗം ആവർത്തിക്കപ്പെടുന്നില്ലയെന്നാണു് നമുക്കു് ഊന്നിപ്പറയാനുണ്ടായിരുന്ന തു .

പണ്ഡിതനായ ഒരു റോമൻകത്തോലിക്കാവൈദികനു ഞാൻ ഇതു പരിഭാഷപ്പെടുത്തി അയച്ചുകൊടുത്തു. അതിനു് അദ്ദേഹം അയച്ചുതന്ന മറുപടി കുർബാന ബലിയോ എന്നുള്ളതേപ്പററി മീതെ കുറിച്ചിരിക്കുന്ന നമ്മുടെ നിലപാടു സ്വീകാര്യമായി താൻ കരുതുന്നുവെന്നും, ക്രിസ്തു കുർബാനയിൽ വധിക്കപ്പെടുന്നുവെന്നു തന്റെ സഭയും പറയുന്നില്ലയെന്നുമാണു്. ഈ വിഷയം കൂടുതലായി ഇവിടെ വ്യവഹരിക്കുന്നില്ല. ഏതായാലും സഭകൾ തമ്മിൽ ഉള്ളതായി വിചാരിക്കപ്പെടുന്ന വിടവു കുറെയെങ്കിലും നികന്നുവരുമെന്നു ന്യായമായി പ്രതീക്ഷിക്കാവുന്നതാണു്. വിശ്വാസത്താലുള്ള നീതീകരണമെന്ന മൌലിക വിഷയത്തെപ്പററിത്തന്നെയും Hans King എന്ന കത്തോലിക്കാ വേദശാസ്ത്രജ്ഞന്റെ അഭിപ്രായം തന്റേതുതന്നെയാണെന്നു പ്രോട്ടസ്റ്റന്റു വേദശാസ്ത്രലോകത്തിലെ പ്രമുഖ പണ്ഡിതനായ കാൾബാർത്തു് എഴുതിയിട്ടുണ്ടെന്നു മുമ്പൊരവസരത്തിൽ താരകയിൽ കാണിച്ചിരുന്നതു് ചിലരെങ്കിലും ഓർക്കുമല്ലോ. പക്ഷേ, റോമൻകത്തോലിക്കാസഭയും ഇതരസഭകളും തമ്മിലുള്ള ഉപദേശവ്യത്യാസമെല്ലാം പറഞ്ഞുതീർന്നിരിക്കുന്നതായി ആരും ധരിക്കരുതെ! ഒരു ആരംഭം ഇട്ടിരിക്കുന്നു എന്നേയുള്ളു ഉപദേശപരമായ വ്യത്യാസങ്ങളെപ്പററി പഠിക്കുന്നതോടൊപ്പം, ഒരു പക്ഷേ അതിൽക്കൂടുതൽ പ്രാധാന്യമുള്ള ഒരു കാര്യമുണ്ട്. നമ്മുടെ സഭകൾക്കു പൊതുവായുള്ള അടിസ്ഥാനത്തിൽ നിന്നുകൊണ്ടു തന്നെ നാം നമ്മുടെ ജനസമൂഹത്തിന്റെ അടിത്തട്ടിൽ കിടന്നു വലയുന്ന വിഭാഗത്തിന്റെ ഉദ്ധാരണ

## പത്രാധിപർക്കുള്ള കത്തുകൾ

കുമ്പസാരത്തെക്കുറിച്ചുള്ള മുഖപ്രസംഗവും പത്രാധിപർക്കു തുടർച്ചയായുള്ള കത്തുകളും വായിച്ചു. ഏഴ് കൂദാശകളിൽ ഒന്നും, വിശ്വാസി ഒഴിഞ്ഞുമാറാൻ പാടില്ലാത്തതുമായ ഒരനുഭവമാണു് വി. കുമ്പസാരം. പാപഭാരം പേറുന്ന മനസ്സിനു് ഒരു നല്ല കുമ്പസാരം കഴിയുമ്പോൾ എന്തൊരാശ്വാസമാണു് അനുഭവപ്പെടുക. അതു മന:ശാസ്ത്രപരമായിട്ടുകൂടിയുള്ള ഒരു സത്യമാണു്. മറെറാരാളോട് തന്റെ മനസ്സിലെ ഭാരങ്ങൾ ഷേർ ചെയ്യുമ്പോൾ ഉള്ള അനുഭവം.

തങ്ങളുടെ വീഴ്ചതാഴ്ചകൾ മറെറാരാളോടു പറയാൻ കുറെ വിഷമംതന്നെയാണു്, സംശയമില്ല. എന്നാൽ നല്ലവനും വിശ്വസ്തനുമായ ഒരു പട്ടക്കാരനോടാണു് ഏററുപറയുന്നതെങ്കിൽ ആ പട്ടക്കാരൻ തരുന്ന ഉപദേശങ്ങളും സാന്ത്വനവചനങ്ങളും കാരുണ്യവാനായ കർത്തൃസന്നിധിയിലേക്കു വിശ്വാസിയെ ഉയർത്തുകതന്നെ ചെയ്യും. നമ്മെപ്പററിയുള്ള മതിപ്പും സ്നേഹവും ആ പട്ടക്കാരനിൽ കുറയുകയല്ല, കൂടുകയെയുള്ളു.

നല്ല ഒരു കുമ്പസാരം കഴിഞ്ഞാൽ പിന്നെ വി. കുർബാന അനുഭവിക്കാൻ കൂടെക്കൂടെ കുമ്പസരിക്കണമെന്നില്ലെന്നു തോന്നുന്നു. അവശ്യം പട്ടക്കാരനോടു പറയുവാനുള്ള വല്ല പോരായ്മകളും ഉണ്ടെങ്കിൽ പറഞ്ഞു പട്ടക്കാരനിൽനിന്നും "ഹൂസോയൊ" പ്രാപിച്ചു വി. കുർബാന അനുഭവിക്കുന്ന ഒരു രീതി പല ഇടവകകളിലും കണ്ടിട്ടുണ്ട്.

ബ. ചെമ്മണ്ണൂരച്ചൻ നിർദ്ദേശിച്ചപോലെ ഇടവകകൾ കൊല്ലത്തിലൊരിക്കൽ ഒരു പ്രത്യേക പ്രോഗ്രാം അനുസരിച്ച് ഇടവകജനങ്ങൾക്കു കുമ്പസാരസൗകര്യങ്ങൾ ഏർപ്പെടുത്തുന്നതു് വളരെ നന്നായിരിക്കും. ഇപ്പോൾ സർവ്വസാധാരണത്തിനും ഉന്നമനത്തിനുമായി ഒത്തൊരുമിച്ചു പ്രയത്നിക്കണമെന്നും, അതിലേക്കു് സുചിന്തിതമായ പദ്ധതികൾ തയ്യാറാക്കി അവ പ്രയോഗത്തിൽ വരുത്തണമെന്നും ഉള്ളതുതന്നെ. ഇങ്ങനെയുള്ള പ്രവർത്തനങ്ങളിൽ നാം കൂടുതൽകൂടുതലായി ഏർപ്പെടുന്നതനുസരിച്ചു നമ്മുടെ സഭകൾ അന്യോന്യം അടുത്തുവരുന്നതാണു്. വളരെ പ്രധാനമായ സംഗതിയാണിതു എന്നുവരികിലും തൽക്കാലം അതു സ്പർശിക്കമാത്രം ചെയ്യുന്നു.

ഒരു സംഗതികൂടെ. കേരളത്തിലെ ചില സഭകൾ തമ്മിൽ അത്ര പ്രധാനമല്ലെന്നു പ്രത്യക്ഷമായിത്തോന്നാവുന്ന കാര്യങ്ങളിൽത്തന്നെയും സ്വല്പം ഉരസലുകൾ ഉണ്ടാകാറുണ്ട്. ഉദാഹരണങ്ങൾ ഇവിടെ എടുത്തുപറയുന്നില്ല. ഇവയെപ്പററി അധികൃതർ ആലോചിച്ചു ഇവ മാററാവുന്നതാണൊ എന്നു തീരുമാനിക്കേണ്ടതാണു്. മൌലികമായ എന്തെങ്കിലും പ്രമാണം ഉൾക്കൊള്ളുന്നതാണെങ്കിൽ അതിനുനേരെ കണ്ണടയ്ക്കണമെന്നോ അതു അവഗണിച്ചു പ്രവർത്തിക്കണമെന്നോ പറയുകയല്ല. എന്നാൽ കൂടിയാലോചിക്കുന്നതിനുള്ള അലസതകൊണ്ടുമാത്രം അസുഖകരവും അനാശാസ്യവുമായ ഏതെങ്കിലും പതിവു തുടർന്നുകൊണ്ടുപോകുന്നതു് നീതീകരിക്കാവുന്നതല്ല.

ഐക്യത്തിനുവേണ്ടിയുള്ള പ്രാർത്ഥനയെപ്പററിപ്പറയുമ്പോൾ ഇവയൊക്കെയും ഉന്നയിക്കുന്നതു് അനുചിതമാണെന്നു് ആരുംതന്നെ ചിന്തിക്കയില്ലല്ലൊ. ദൈവേഷ്ട നിവൃത്തിക്കായി നാം ചെയ്യാവുന്നതൊക്കെയും ചെയ്യുന്നതിനുള്ള സന്നദ്ധതയില്ലാതെ ദൈവത്തോടു പ്രാർത്ഥന കഴിക്കുന്നതു് കപടഭക്തിയും അനാദരവുമല്ലേ? സഭാമേലദ്ധ്യക്ഷന്മാർ വർഷത്തിൽ ഒന്നോ രണ്ടോ പ്രാവശ്യം അനൌപചാരികമായി സമ്മേളിക്കുന്നതും പൊതുതാല്പര്യമുള്ള കാര്യങ്ങളെപ്പററി സ്വൈരമായി സംഭാഷണം നടത്തുന്നതും തീർച്ചയായും പ്രയോജനകരമായിരിക്കും. ചുരുക്കം ചില അവസരങ്ങളിൽ അങ്ങനെ നടന്നിട്ടുണ്ട്. കുറെക്കൂടെ ക്രമമായി അതു നടന്നാൽകൊള്ളാമെന്നു് ആഗ്രഹിക്കുന്നവർ അനേകരാണു്. ഇനിയത്തെ ഐക്യപ്രാർത്ഥനാവാരാചരണം പ്രായോഗികമായ എന്തെങ്കിലും സഹകരണപദ്ധതികൾക്കും തന്മൂലം സഭകൾ തമ്മിലുള്ള കൂടുതൽ അടുപ്പത്തിനും പ്രയോജകീഭവിക്കുമെന്നാശിക്കാം.

(മലങ്കരസഭാതാരക)

# ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ

ഫാ. റ്റി. സി. ജേക്കബ്

(കാലംചെയ്ത ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവായെപ്പററിയുള്ള ചില സ്മരണകഠം തിരുമേനിയെ ഏററവും അടുത്തറിയാവുന്ന മാനേജരച്ചൻ ഈ ലേഖനത്തിലൂടെ വിവരിക്കുകയാണ്. തിരുമേനിയുടെ ചരമവാർഷികം ഈ ആഴ്ചയിൽ ആചരിക്കപ്പെടുന്നു.)

സകലത്തിനും കാരണഭൂതനും സകലത്തേയും നിയന്ത്രിക്കുന്നവനും ദൈവമാണെന്നും ദൈവകൃപയില്ലാതെ മനുഷ്യരുടെ ബുദ്ധിയിലോ സാമാർത്ഥ്യത്തിലോ ആശ്രയിക്കുന്നതു വ്യർത്ഥമാണെന്നുമുള്ള ഉത്തമബോദ്ധ്യത്തോടുകൂടിയുള്ള ഒരു സമർപ്പണജീവിതമായിരുന്നു കാലംചെയ്ത മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാതിരുമനസ്സിലേതു്. വിഷമതകളും പ്രയാസങ്ങളും ആവിർഭവിക്കുന്ന സന്ദർഭങ്ങളിൽ ദൈവികസംസർഗ്ഗത്തിൽ തിരുമേനി കൂടുതൽ സമയം ചെലവഴിക്കുന്നതും ധൈര്യസമേതം അവയെ തരണം ചെയ്യുന്നതും അടുത്തുനിന്ന ആളുകഠക്ക് അറിയാവുന്ന പരമാർത്ഥങ്ങളാണ്.

എല്ലാ ദിവസവും സന്ധ്യക്കു വി. വേദപുസ്തകം വായിക്കയോ വായിച്ചുകേഠക്കുകയോ ചെയ്യുന്നതിൽ തിരുമനസ്സുകൊണ്ടു വളരെയധികം കൃത്യനിഷ്ഠ പാലിച്ചിരുന്നു. വായിച്ചുകേഠക്കുന്ന അവസരങ്ങളിൽ വായിക്കുന്ന ആളിനെ വേദവാക്യങ്ങളുടെ വ്യാഖ്യാനം പറഞ്ഞു മനസ്സിലാക്കുന്നതിൽ പ്രത്യേകം താല്പര്യം പ്രദർശിപ്പിച്ചിരുന്നു. വലിയ പണ്ഡിതന്മാർ പോലും അതിശയിക്കത്തക്കവിധത്തിൽ ആയിരുന്നു തിരുമനസ്സിലെ വേദവാക്യങ്ങളുടെ വ്യാഖ്യാനം. വേദപുസ്തകത്തെപ്പററിയുള്ള അറിവിലും വ്യാഖ്യാനങ്ങളിലും തിരുമേനി മഹാപണ്ഡിതനും മഹാജ്ഞാനിയുമായിരുന്നു. തൻെറ ഗുരുവായിരുന്ന പരിശുദ്ധ പരുമലതിരുമേനിയിൽനിന്നും ചെറുപ്പത്തിൽത്തന്നെ അഭ്യസിക്കയും വി. പുസ്തകങ്ങഠം വായിച്ച് അറിവു വർദ്ധിപ്പിക്കയും ചെയ്തിരുന്നതാണ് ഇതിനുള്ള പ്രധാന കാരണം.

## വി. കുർബ്ബാന

ഞായറാഴ്ചകഠം, മാറാനായപെരുനാളുകഠം, പരിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും പെരുനാഠം ദിവസങ്ങഠം എന്നിവയിൽ വി. കുർബാന അർപ്പിക്കണമെന്നുള്ളതു തിരുമനസ്സിലേക്കു വളരെ നിർബന്ധമായിരുന്നു. ഇതിനുവേണ്ടി തലേദിവസം സൂത്താറാ നമസ്ക്കാരം കഴിഞ്ഞാൽ പിന്നീടു വി. കുർബാനകഴിഞ്ഞു് എന്തെങ്കിലും ഭക്ഷണം കഴിക്കുന്നതുവരെ പ്രത്യേകനിഷ്ഠപാലിച്ചിരുന്നു.

ഈ സമയത്തിനുള്ളിൽ ലൗകികമായ മററു യാതൊരു ചിന്തകഠക്കും തിരുമേനി വശംവദനല്ല. വി. കൂദാശകഠം അനുഷ്ഠിക്കുമ്പോഠം സകലതുംമറന്നു ദൈവിക ചിന്തയിൽത്തന്നെ തിരുമേനി ലയിച്ചുചേർന്നിരുന്നു. തിരുമനസ്സിലെ വി. ശുശ്രൂഷകളിൽ സംബന്ധിക്കുന്നവരും അറിയാതെതന്നെ അവയിൽ മുഴുകിച്ചേരുന്നതിനു തക്കവണ്ണം അത്രയ്ക്കു ഹൃദയാകർഷകമായിരുന്നു തിരുമനസ്സിലെ വി. കർമ്മാനുഷ്ഠാനങ്ങഠം.

## നോമ്പും നമസ്കാരവും

എല്ലാ നോമ്പിലും പ്രത്യേകിച്ചു മൂന്നുനോമ്പിലും അമ്പതു നോമ്പിലും മൂന്നുമണിവരെയെങ്കിലും ഉപവസിക്കയെന്നുള്ളതു തിരുമേനി ചെറുപ്പംമുതലെ അനുഷ്ഠിച്ചുവന്നിരുന്നു. ഇരുപത്തിരണ്ടരയുടെ നമസ്ക്കാരം കഴിയാതെ യാതൊരു വകയും ഭക്ഷിക്കുക തിരുമനസ്സിലേക്കു പതിവില്ല. അൻപതുനോമ്പിലെ ഉച്ചക്കുള്ള നാല്പതുകുമ്പിടീൽ ഒരു കാലത്തും തിരുമേനി ലംഘിച്ചിട്ടുമില്ല. നോമ്പും നമസ്ക്കാരവും തിരുമേനി കൃത്യമായും കണിശമായും അനുഷ്ഠിക്കുകയും തൻെറകൂടെയുള്ളവരും അല്ലാതുള്ളവരുമായ എല്ലാവരും അതു് അനുഷ്ഠിക്കണമെന്നു നിർബന്ധിക്കയും ചെയ്തിരുന്നു. നോമ്പുലംഘിക്കുന്നവരെ തിരുമേനി ശാസിക്കുന്നതിൽ ഒട്ടുംതന്നെ മടിച്ചിരുന്നില്ല. തിരുമേനിയെപ്പോലെ കൃത്യനിഷ്ഠയോടും ഹൃദയനൈർമ്മല്യത്തോടുംകൂടി ഇവ ആചരിച്ചിട്ടുള്ളവർ ഈ നാളുകളിൽ തുലോം കുറവായിരിക്കും. കർമ്മാനുഷ്ഠാനങ്ങളിൽ തിരുമനസ്സിലേക്കുണ്ടായിരുന്ന നിഷ്ഠകളും ഭക്തിപാരമ്യതയും ജനസഹസ്രങ്ങളെ എത്രമാത്രം ആകർഷിച്ചിരുന്നുവെന്നുള്ളതു് അവയിൽ പങ്കെടുത്തുകൊണ്ടിരുന്ന ജനക്കൂട്ടത്തിൽനിന്നു അറിയാവുന്നതാണ്.

## ശുചിത്വം

ഹൃദയവും, മനസ്സും, ശരീരവും എപ്പോഴും നിർമ്മലവും ശുചിത്വവുമുള്ളതായിരിപ്പാൻ തിരുമനസ്സുകൊണ്ടു എപ്പോഴും ശ്രദ്ധിച്ചിരുന്നു. കാപട്യമെന്തെന്നുള്ളതു് തിരുമേനി അറിഞ്ഞിരുന്നില്ല. തിരുമനസ്സിലെ ഹൃദയത്തിലുള്ളതു് പുറത്തു നല്ലവണ്ണം തെളിഞ്ഞുകാണുമായിരുന്നു. ഒരുത്തരോടും വിദ്വേഷമോ വൈരാഗ്യമോ തിരുമേനിക്കില്ലായിരുന്നു. എല്ലാവരേയും അവരവർക്കുള്ള സ്ഥാനങ്ങളിൽ ബഹുമാനിക്കുന്നതിനും ഗുണദോഷിക്കുന്നതിനും വേണ്ടിവന്നാൽ ശിക്ഷിക്കുന്നതിനും തിരുമേനി മടിച്ചിരുന്നില്ല. തിരുമനസ്സിലെ അഭിപ്രായം

---

മായിരിക്കുന്ന കൺവൻഷനുകളെ തുടർന്നു് അതു നടത്തുന്നതു കൂടുതൽ പ്രയോജനമായിരിക്കുമെന്നു തോന്നുന്നു.

## ബൈബിഠം

സി. എം. എസ്. പ്രസ്സിൽ അച്ചടിച്ചു വിതരണം ചെയ്യുവന്ന ബൈബിഠം സൊസൈററിവക വേദപുസ്തകത്തെപ്പററി മുൻകാലത്തു ചില തെററായ ധാരണകഠം ഉണ്ടായിരുന്നു. അതെല്ലാം വിജ്ഞാനം വളർന്നതോടെ കുറഞ്ഞു കുറഞ്ഞുവരികയാണ്. മലയാളതർജ്ജമയിൽ വല്ല പിശകും ഉണ്ടെങ്കിൽ പരിഹരിക്കാമല്ലൊ. ഏതായാലും നമ്മുടെ സഭയിലെ ബൈബിഠം വായിക്കുന്ന എല്ലാ ഭവനങ്ങളിലും ബൈബിഠം സൊസൈററിവക ബൈബിളേ കാണുകയുള്ളു. ഈയിടെ കത്തോലിക്കാസഭയിലെ ക—നി. മൂ. സ—മാണിക്കത്തനാർ തർജ്ജമചെയ്തു പ്രസിദ്ധീകരിച്ച ഒരു പുതിയ നിയമം ഞാൻ വാങ്ങുകയുണ്ടായി. വായിച്ചുനോക്കിയിട്ടു അത്ര സുമാറായിത്തോന്നിയില്ല. നമ്മുടെ പള്ളികളിൽ ഏവഗേലി വായിക്കുന്നതൊഴിച്ചു മറെറല്ലാ വേദവായനകളും ബൈബിഠം സൊസൈററിവക വേദപുസ്തകത്തിൽനിന്നാണ്. സൊസൈററിയോടു നാം കൃതജ്ഞരാകേണ്ടതാണ്. സഭയെന്ന നിലയിൽ സൊസൈററിയെ ശ്രീ. കെ. ഇ. മാമ്മൻ ആഗ്രഹിക്കുന്നതുപോലെ സഹായിക്കേണ്ടതാണ്.

നമ്മുടെ സഭയിൽ ഇപ്പോഠം നല്ല സമർത്ഥരായ വേദപണ്ഡിതന്മാരുണ്ടല്ലൊ. (പേരുകഠം എടുത്തുപറയുന്നില്ല) അവരെക്കൊണ്ടു് ബൈബിഠം സൊസൈററിവക വേദപുസ്തകം ഒന്നു പരിശോധിപ്പിക്കുന്നതു നന്നായിരിക്കുമെന്നു തോന്നുന്നു. വല്ല നിസ്സാര തപ്പിതമേയുള്ളവെങ്കിൽ തള്ളിക്കളയാം. കാര്യമായ തകരാറുണ്ടെങ്കിൽ സൗഹാർദ്ദമായി, ഈ എക്യുമെനിക്കൽയുഗത്തിൻ വേണ്ടപ്പെട്ടവരെ സമീപിച്ച് ക്രമേണ തിരുത്താനും കഴിയുമല്ലോ. അതിനും നാം അവരുമായി സൗഹാർദ്ദബന്ധം പുലർത്തേണ്ടതാണല്ലോ. പ. സുന്നഹദോസിൻെറ ശ്രദ്ധ ഇതിൽ പതിയണമെന്നു ശ്രീ. മാമ്മനോടുകൂടി അപേക്ഷിക്കുന്നു.

പി. പി. വർക്കി.

ആരോടും തുറന്നുപറയുന്ന ഒരു സ്വഭാവമാണ് തിരുമനസ്സിനുണ്ടായിരുന്നതു്. സഭാകാര്യങ്ങളിൽ സത്യത്തിനും നീതിക്കും എതിരായി പ്രവർത്തിക്കുന്നവരെക്കുറിച്ചു തിരുമേനി എപ്പോഴും ദുഃഖിതനായിരുന്നു. അങ്ങനെയുള്ളവനെ ആരു എത്ര ഉന്നതനായിരുന്നാലും തിരുമേനി വകവച്ചുകൊടുക്കുക പതിവില്ല. പൗലൂസ് ശ്ലീഹായെപ്പോലെ സഭാകാര്യങ്ങളിൽ തിരുമേനി വൈരാഗിയും വിശ്വാസം കാത്തുസൂക്ഷിക്കുന്നതിൽ അതീവതല്പരനും ആയിരുന്നതുകൂടാതെ സഭയുടെ പാരമ്പര്യം കൂദാശകളുടെ അനുഷ്ഠാനം മുതലായവയിൽ വിട്ടുവീഴ്ചക്ക് ഒരിക്കലും തയ്യാറുമില്ലായിരുന്നു. പൂർവ്വപിതാക്കളുടെ പിന്നണികളിൽക്കൂടി നടക്കണമെന്നുള്ളതു് അവിടത്തെ ഒരു പ്രത്യേക സവിശേഷതയായിരുന്നു.

## വസ്ത്രധാരണം

സാധാരണ എപ്പോഴും വിലകൂടിയതല്ലെങ്കിലും നിർമ്മലവും ശുദ്ധവുമായ കുപ്പായങ്ങളാണ് തിരുമേനി ധരിച്ചിരുന്നതു്. മുഷിഞ്ഞതോ അഴുക്കു പുരണ്ടതോ ആയ വസ്ത്രങ്ങൾ തിരുമേനി ധരിക്കുകയില്ലെന്നു മാത്രമല്ല, അങ്ങനെ മുഷിഞ്ഞ വസ്ത്രംധരിച്ചുവരുന്നവരെ അകററിനിറുത്തുക.യുംചെയ്യുമായിരുന്നു. വസ്ത്രംപോലെ ശരീരവും മനസ്സും എപ്പോഴും ശുദ്ധമായിരിക്കുന്നതിൽ പ്രത്യേകം നിഷ്കർഷയുമുണ്ടായിരുന്നു.

കർമ്മാനുഷ്ഠാനങ്ങൾക്കു മനോഹരവും ഭംഗിയുള്ളതും വിലപിടിപ്പുള്ളവയുമായ വസ്ത്രങ്ങൾ അണിയുന്നതിലും തിരുമേനിക്കു താല്പര്യമുണ്ടായിരുന്നു. വടി, മുടി, സ്ളീബാ, വിശിഷ്ടവസ്ത്രങ്ങൾ എന്നിവ ധരിച്ചുകൊണ്ടു കർമ്മാനുഷ്ഠാനങ്ങൾ നടത്തുമ്പോൾ തിരുമേനിയെ ദർശിക്കുന്നവർക്കു തിരുമേനി അതുല്യപ്രഭാവനായ ദിവ്യമനുഷ്യനായിത്തന്നെ കാണാമായിരുന്നു. തിരുമനസ്സിലെ മുഖം ആ സമയത്തു ദൈവദൂതന്മാരുടെ മുഖംപോലെ പ്രശോഭിതമായിരിക്കും. ആരേയും ആകർഷിക്കത്തക്ക ഒരു മുഖശോഭയാണ് ആ സമയം കാണികൾ ദർശിക്കുന്നതു്. ആരേയും ആകർഷിക്കത്തക്ക ആ ദിവ്യചൈതന്യം ഒന്നുമാത്രമാണ് തിരുമനസ്സിലെ നേർക്കുള്ള ഭക്ത്യാദരവുകൾക്കുള്ള അജ്ഞാതകാരണം.

## കാരുണ്യം

അഗതികളോടും പാവങ്ങളോടുമുള്ള തിരുമനസ്സിലെ കാരുണ്യാതിരേകം അടുത്തനുഭവിച്ചിട്ടുള്ളവർക്കു മാത്രമേ അറിവാൻ കഴികയുള്ളു. പാവപ്പെട്ടവർക്കു തിരുമേനിയെ കാണുന്നതിനും ആവശ്യങ്ങൾ നേരിട്ടു് അറിയിക്കുന്നതിനും എപ്പോഴും അവസരമുണ്ടായിരുന്നു. അങ്ങനെയുള്ളവരുടെ ആവശ്യങ്ങൾ സാധിച്ചുകൊടുക്കുന്നതിനും അവരെ കഴിയുന്നവിധത്തിൽ സഹായിക്കുന്നതിനും ഒരിക്കലും തിരുമേനി വിമുഖതപ്രദർശിപ്പിച്ചിട്ടില്ല. അവർ അർഹരോ അനർഹരോയെന്നു ചിന്തിച്ചിട്ടുമില്ല. ഇങ്ങനെയുള്ള ദാനധർമ്മങ്ങൾ ആരെയും തിരുമേനി അറിയിച്ചിരുന്നുമില്ല. തിരുമനസ്സിലെ കാരുണ്യാതിരേകംകൊണ്ടു പഠിച്ചു നല്ലസ്ഥാനങ്ങളിൽ ഇരിക്കുന്ന പലർ ഇന്നു നമ്മുടെ സമുദായത്തിൽ ഉണ്ടു്.

ചെറുപ്പംമുതൽതന്നെ അതിഥി സൽക്കാരം തിരുമനസ്സിലെ കൂടപ്പിറപ്പാണ്. കുഞ്ഞുങ്ങളോടു തിരുമേനിക്കുണ്ടായിരുന്ന വാത്സല്യാതിരേകം അപാരമായിരുന്നു. തന്നെ സമീപിക്കുന്ന ചെറിയവർക്കും വലിയവർക്കും എന്തെങ്കിലും കൊടുക്കാതെ തിരുമേനി വിടുകയില്ല. തിരുമേനിയെ വെറുംകയ്യോടെ സന്ദർശിക്കുന്നവരും വളരെ ചുരുക്കമായിരുന്നതിനാൽ ഒരു കാര്യത്തിലും അവിടുത്തേക്കു കുറവില്ലായിരുന്നു.

## രോഗികൾ

രോഗികളെ സന്ദർശിക്കുന്നതിലും അവർക്കു വേണ്ടി പ്രാർത്ഥിക്കുന്നതിലും അവർക്കുവേണ്ട ആവശ്യങ്ങൾ സാധിച്ചുകൊടുക്കുന്നതിലും തിരുമേനി തൽപ്പരനായിരുന്നു.

## പണം

പണംസംബന്ധിച്ച കാര്യങ്ങളിൽ തിരുമേനി കൃത്യവും കണിശവും പാലിച്ചിരുന്നു. എന്തു കിട്ടിയാലും എന്തു ചെലവാക്കിയാലും അതിനെല്ലാം കൃത്യമായ കണക്കുസൂക്ഷിക്കുക തിരുമേനിക്കു നിർബന്ധമാണ്. തിരുമനസ്സിലേക്കു ലഭിച്ചിരുന്ന പണം മുഴുവനും സമുദായം വകയാണെന്നും, പൊതുമുതലാണെന്നുമുള്ള വിചാരമായിരുന്നു അവിടുത്തേക്കുണ്ടായിരുന്നതു്. അതനുസരിച്ചുമാത്രം പണം ചെലവുചെയ്യുകയെന്നുള്ളതു് അവിടുത്തെ വിശിഷ്ട ഗുണങ്ങളിൽ ഒന്നായിരുന്നു. സ്വന്തം ആവശ്യം കഴിച്ചുബാക്കിയുള്ള തുക മുഴുവനും പൊതുകാര്യങ്ങൾക്കുമാത്രം ചെലവുചെയ്തിരുന്നു. തിരുമനസ്സിലെ എല്ലാ സമ്പാദ്യങ്ങളും പൊതുസ്ഥാപനങ്ങൾക്കും പൊതുകാര്യങ്ങൾക്കും വേണ്ടിമാത്രമാണ് അല്ലാതെ സ്വന്തക്കാർക്കുവേണ്ടിയോ ബന്ധുക്കാർക്കുവേണ്ടിയോ ചെലവുചെയ്യുകയെന്നതു ചിന്തിക്കുവാൻപോലും അവിടുത്തേക്കു കഴിഞ്ഞിട്ടില്ല.

## പെരുമാററം

എല്ലാവരോടും കരുണയും സ്നേഹവുമുള്ള ഒരു മഹൽവ്യക്തിയായിരുന്ന അഭിവന്ദ്യതിരുമേനി. തിരുമനസ്സിലെ സ്നേഹമസൃണമായ പെരുമാററത്തിൽ സന്തോഷം കൊള്ളാത്തവർ ചുരുക്കമാണ്. തിരുമേനിയെ സന്ദർശിക്കയും സംസാരിക്കയും ചെയ്തിട്ടുള്ളവർക്കു കൂടെക്കൂടെ തിരുമേനിയെ കാണണമെന്നും സംസാരിക്കണമെന്നുമുള്ള ജിജ്ഞാസ ഉണ്ടാകുന്നതിനുള്ള പ്രത്യേകത മററുള്ളവരോടുള്ള തിരുമനസ്സിലെ പെരുമാററവിശേഷമായിരുന്നു. തിരുമനസ്സുകൊണ്ടു് എല്ലാവരുടെയും ആത്മീയ മക്കളാണെന്നുള്ള ചിന്ത എല്ലായ്പോഴും തിരുമനസ്സിലേക്കുണ്ടായിരുന്നു. സഭയും സമുദായവും ഉയരണമെന്നുള്ളതുതിരുമേനിയുടെ ആഗ്രഹമായിരുന്നു. സത്യത്തിനുവേണ്ടി എന്തുപോരാട്ടവും സഹിക്കുന്നതിനുള്ള ആത്മധൈര്യം തിരുമേനിക്കുണ്ടായിരുന്നു. സഭയുടെ ദുർഘടത്തിൽ ശരിയായ മാർഗ്ഗനിർദ്ദേശം നൽകുന്നതിനു തിരുമേനിക്കു സാധിച്ചതു ദൈവത്തിലുള്ള ആശ്രയം ഒന്നുകൊണ്ടുമാത്രമാണ്.

## കാര്യവിചാരകത്വം

തിരുമനസ്സിലെ ചുമതലയിൽപ്പെട്ട നിസ്സാരങ്ങളും വലിയവയുമായ എല്ലാക്കാര്യങ്ങളും അന്വേഷിച്ചറിയുന്നതിന് ഒരു പ്രത്യേകസാമർത്ഥ്യം തിരുമനസ്സിലേക്കുണ്ടായിരുന്നു. ഓരോ കാര്യത്തിനും ചുമതലക്കാരെ നിയമിക്കയും അവരുടെ പ്രവർത്തനങ്ങളെ ശരിയായി വീക്ഷിക്കയും ചെയ്യുന്നതിനുള്ള ചാതുര്യവും തിരുമേനിക്കുണ്ടായിരിക്കുന്നു. ശാസിക്കേണ്ടവരെ ശാസിക്കയും പ്രോൽസാഹിപ്പിക്കേണ്ടവരെ പ്രോൽസാഹിപ്പിക്കയും ചെയ്തിരുന്നു. എല്ലാക്കാര്യങ്ങളും ക്ഷമിക്കയും സഹിക്കയും ചെയ്യുന്നതിനും അവിടുത്തേക്കു പ്രയാസമില്ലായിരുന്നു. തിരുമേനിയെ സ്നേഹിക്കയും തിരുമേനിക്കുവേണ്ടി ബുദ്ധിമുട്ടുകയും ചെയ്യുന്നവരെ തിരുമേനിക്കു നല്ലവണ്ണം അറിയാൻ കഴിഞ്ഞിരുന്നു.

യഥാർത്ഥമായിതന്നെ സ്നേഹിക്കുന്നവരേയും കപടഭക്തിക്കാരേയും തിരിച്ചറിയുന്നതിൽ തിരുമേനിക്കു പ്രയാസമില്ലായിരുന്നു. ദൈവത്തോടും മനുഷ്യരോടുമുള്ള കടമ നിർവ്വഹിക്കുന്നതിൽ തിരുമേനി അത്യന്തം വിജയിച്ചു.

---

(11–ാം പേജിൽനിന്നു തുടർച്ച)

മായുള്ളവയും 176 മുതൽ 192 വരെ കുടുംബസംബന്ധമായുള്ളവയും ആയിട്ടാണ് തരംതിരിക്കപ്പെട്ടിട്ടുള്ളതു്. ഇവയിൽ ഒരൊററ കീർത്തനംപോലും ഒരു പ്രത്യേക ദൈവത്തെക്കുറിച്ചു (യേശുവിനെയോ, കൃഷ്ണനെയോ) രചിക്കപ്പെട്ടതായി കാണുന്നില്ല. നേരെമറിച്ചു ദൈവികഗുണങ്ങളുടേയും വേദാന്ത തത്വങ്ങളുടേയും ലളിത സമാഹാരമാണ് ഓരോ കീർത്തനത്തിന്റെയും ഉള്ളടക്കം, ശ്രീ വേദനായകംപിള്ള ഒരു ക്രിസ്ത്യാനിയായിരുന്നുവെന്നു മിക്ക ഗായകന്മാർക്കും അറിവില്ലെങ്കിൽ അതിനുള്ള കാരണവും ഈ സവിശേഷത തന്നെയായിരിക്കണം.

ശ്രീമാൻ ചേററൂർ ഉദ്ധരിച്ച "കരുണാജലനിധി—യേശു" എന്ന കീർത്തനത്തിന്റെ സാഹിത്യം എവിടെ നിന്നാണ് പകർത്തിയതെന്നറിയുന്നില്ല. ഏതായാലും അതു് അപൂർണ്ണവും അവിശ്വസനീയമാംവിധം അർത്ഥവ്യത്യസ്തവുമായിട്ടാണ് കാണുന്നതു്.

"കരുണാലയനിധിയെ—ദിനമും ഉൻ
ചരണാംബുജം ഗതിയേ" എന്നാണ് പ്രസ്തുത കീർത്തനം ആരംഭിക്കുന്നതു തന്നെ— അക്ഷരത്തിലും അർത്ഥത്തിലും ആശയത്തിലും ഈ വരികളും ശ്രീ ചേററൂർ ഉദ്ധരിച്ചവരികളും തമ്മിൽ എന്തൊരു അന്തരം.

—സി. ആർ. ബാലവിശ്വനാഥൻ.

# "കരുണാജലനിധി- യേശു"

(‚‚കരുണാജലനിധി—യേശു‚‚ എന്ന ശീർഷകത്തിൽ ശ്രീ വേദനായകംപിള്ളയുടെ ഗാനത്തെപ്പററി മാതൃഭൂമി വാരാന്തപ്പതിപ്പിൽ ശ്രീ ചേററൂർ എഴുതിയ ലേഖനവും അതിനെത്തുടർന്ന മററു രണ്ടു പേർ എഴുതിയ കുറിപ്പുകളും താഴെ ഉദ്ധരിക്കുന്നു. ഈ വിഷയത്തെപ്പററി കൂടുതലായി അറിവുള്ളവർ എഴുതുന്നതു പ്രയോജനകരമായിരിക്കും.—പത്രാധിപർ)

കർണ്ണാടക സംഗീത സംവിധാനത്തിൽ സ്ഥിരപ്രതിഷ്ഠ നേടിയ ഒരാളാണ് ശ്രീ വേദനായകംപിള്ള. ബ്രിട്ടീഷ് ഗവർമെൻറിൻെറ ഇന്ത്യൻ ഉദ്യോഗസ്ഥന്മാരിൽ ഒരു ഉയർന്ന പദം അലങ്കരിച്ചിരുന്ന ശ്രീ പിള്ള ഒരു അഗാധ സംസ്കൃത പണ്ഡിതൻ കൂടിയായിരുന്നുവെന്നു് ദീക്ഷിതരേയും ത്യാഗരാജനേയും അനുകരിച്ച് അദ്ദേഹം രചിച്ച ഗാനങ്ങൾ സാക്ഷ്യം വഹിക്കുന്നു.

വേദനായകത്തിൻെറ മുദ്രവയ്ക്കപ്പെട്ട കൃതികൾ മിക്ക കർണ്ണാടക ഗായകന്മാരും കൈകാര്യം ചെയ്യാറുണ്ടെങ്കിലും ദൈവഭക്തനായ ഒരു ക്രിസ്ത്യാനിയായിരുന്ന അദ്ദേഹമെന്ന പരമാർത്ഥം അവരിൽ മിക്ക പേർക്കുമറികയില്ലെന്നു തീർച്ചയാണ്.

യേശുദേവനോട്̈ അദ്ദേഹത്തിനുള്ള അപാരമായ ഭക്തി വഴിഞ്ഞൊഴുകിയ ഗാനങ്ങളിൽ ഭംഗിയേറിയ ഒന്നു് അറിഞ്ഞോ അറിയാതെയോ ക്രിസ്തുദേവൻെറ എല്ലാ സ്മരണകളും നിഷ്കാസനം ചെയ്യപ്പെട്ടാണിന്നു സദസ്സുകളിൽ അവതരിപ്പിക്കപ്പെടാറുള്ളതു്.

എന്നു തന്നെയല്ല, അർത്ഥത്തിലും ആശയത്തിലും പദങ്ങളുടെ സംഗീതാത്മകതത്തിലും ത്യാഗരാജനോടു തന്നെ കിടപിടിക്കുവാൻ കഴിവുററ ആ വരികൾ അർത്ഥശൂന്യവും അബദ്ധജടിലവുമായാണ് പാടപ്പെടാറുള്ളതു്. ഒന്നിലധികം പ്രശസ്ത ഗായകന്മാർ പറഞ്ഞു കേട്ട പാഠങ്ങൾ അവിശ്വസനീയമാം വിധം അസംബന്ധമായാണ് തോന്നിയതു്.

ഞാൻ പറയുന്നതു് ശ്രീ വേദനായകത്തിൻെറ ‚‚കരുണാജലനിധി. യേശു‚‚വെന്ന ഹിന്ദോള രാഗത്തിലുള്ള (വാചസ്പതിയെന്നും അഭിപ്രായമുണ്ട്.) ഗാനത്തെപ്പററിയാണ്.

ശരിയായ പാഠം അറിയാൻ കഴിഞ്ഞിടത്തോളം ഇതാണ്:

കരുണാജലനിധി—യേശുവെൻ
ഗുരുചരണാംബുജംഗതിയേ.... കരുണാ.........
സർവ്വലോകവിമോചനാ—വന
പരമപാതകഭയനിവാരണ......കരുണാ.........
അമലഭാസ്കര മൂർത്തിസ്വരൂപ
അഖണ്ഡിതാനന്ദ പ്രതാപ
വിമല വേദ വേദാന്ത നിരൂപ
നിർവ്വികല്പനിരഞ്ജന ദീപ
നിരപരാധരുധിരമണ്ഡിത
വേദനായക ഹൃദയ സഞ്ജിത—കരുണാ.........

‚‚വേദനായകം ഹൃദയ സഞ്ജിതനായ ആ ക്രൂശിക്കപ്പെട്ട ദൈവപുത്രൻെറ‚‚ സ്വരൂപത്തെ ഇതിലധികം ഹൃദയസ്പൃക്കായി വർണ്ണിക്കുക സരസ്വതീസാധ്യമണോ?

ഈ തെററ് തിരുത്തേണ്ട കാലംവൈകി. മനുഷ്യൻെറ സകല പാപത്തേയും തങ്കലേററ് ‚‚അവർക്കു മാപ്പരുളേണമേ, എൻെറ പിതാവേ,‚ എന്നു ജഗദീശ്വരനോട് പ്രാർത്ഥിച്ച ആ വിശിഷ്ട മിശിഹായുടെ ഒരു ഉത്തമ ശിഷ്യൻ രചിച്ച ഈ ഗാനതല്ലജം അതിൻെറ ശരിയായ പാഠത്തിൽ അർത്ഥോജ്ജ്വലമായ രീതിയിൽ ശ്രീ യേശുദാസൻെറപോലുള്ള അനുഗ്രഹീതകണ്ഠങ്ങളിൽനിന്നു് ഗർജ്ജിക്കപ്പെട്ടു കേൾക്കാറാകണമെന്ന് ഈ ലേഖകൻ കൊതിക്കുന്നു. —ചേററൂർ

ii

‚‚കരുണാജലനിധി—യേശു‚‚ എന്ന ശീർഷകത്തിൽ ശ്രീ വേദനായകം പിള്ളയുടെ ഗാനത്തെപ്പററി ശ്രീ ചേററൂർ എഴുതിയ ലേഖനം വായിച്ചു. ശ്രീ പിള്ളയുടെ മററു പ്രസിദ്ധ ഗാനങ്ങളായ ‚‚എന്നൈയാളയ്യ‚‚ (ദർബാർ) ‚‚ഉന്നൈ പോൽ എനക്ക്‚‚ (ബിഹാഗ്) ‚‚കടൈക്കണ്ണാലെന്നൈ‚‚ (കാമവർദ്ധിനി) ‚‚നാളെ നല്ലനാൾ‚‚ (കാപ്പി) എന്നിവയിലൊന്നുംതന്നെ അദ്ദേഹം യേശുദേവൻെറ പേരെടുത്തു പറഞ്ഞിട്ടില്ല. എന്നാൽ ‚‚ദേവ മനോഹരിയിൽ‚‚ ‚‚ഇന്നമും താമതമേൻ?‚‚ എന്ന ഗാനത്തിലെ ഒരു ചരണത്തിൽ ‚‚പച്ചമയിലാൻ എൻറാൽ ഇചൈപ്പെരുകതടി—അച്ചുതൻ മരുമകൻ അരുകിൽ വരാനോടി‚‚ എന്നിങ്ങനെ കാണുന്നു. ഒന്നുകിൽ ഈ ചരണം ആരെങ്കിലും സരസ്വതിവിലാസംപോലെ കൂട്ടിച്ചേർത്തതാവണം. അല്ലെങ്കിൽ ശ്രീ പിള്ള സുബ്രഹ്മണ്യനെക്കുറിച്ചു പാടിയിട്ടുണ്ടെന്നു് അനുമാനിക്കണം. അഗാധപണ്ഡിതനും ദൈവഭക്തനുമായിരുന്ന ശ്രീ പിള്ള കബീർദാസ്, കാദർബാച്ചാ സാഹിബ് എന്നീ ഭക്താഗ്രഗണ്യന്മാരുടെ കൂട്ടത്തിൽ ഉൾപ്പെട്ടുവെന്നു വന്നുകൂടെ?

ശ്രീ ചേററൂർ കൊടുത്തിട്ടുള്ള ഗാനം, ഹിന്ദുസ്ഥാനിയിൽ ‚‚മാൽഘോഷി‚‚നോടു സാമ്യമുള്ള ‚‚ഹിന്തോള‚‚ രാഗത്തിലാണ് പാടി വരുന്നതു്. യശശ്ശരീരനായ ജി. എൻ. ബി. പാടിയിട്ടുള്ള ഈ ഗാനം റിക്കാർഡ് ചെയ്തിട്ടുള്ളതു് ഇപ്രകാരമാണ്—പല്ലവി.

കരുണാലയനിധിയേ—ദിനമും നിൻ
ചരണാംബുജം ഗതിയേ—(കരുണാ)
അനുപല്ലവി
സർവ്വവേദവിനോദകാരണാ
പരമസാധകാ ഭയനിവാരണാ (കരുണാ)
ചരണം
അമലഭാസ്കരകോടി സ്വരൂപാ
അഖണ്ഡസച്ചിദാനന്ദ പ്രതാപാ
വിമലവേദവേദാന്തനിരൂപാ
നിർവ്വികല്പനിരഞ്ജിതാ
നിതപുരാണാനിലയമഞ്ജനദീപാ
വേദനായകൻ ഹൃദയരഞ്ജിതാ—(കരുണാ)

മേൽ കൊടുത്ത രൂപത്തിൽ എന്താണ് ‚‚അർത്ഥശൂന്യത?‚‚ എന്താണ് ‚‚അബദ്ധജടിലത്വം?‚‚ എന്നാൽ ശ്രീ ചേററൂർ കൊടുത്തിട്ടുള്ളതിൽ അറിഞ്ഞോ അറിയാതെയോ വിട്ടുപോയിട്ടുള്ള ‚‚സർവ്വവേദ വിനോദകാരണാ‚‚ എന്ന അനുപല്ലവിയിലെ സംബോധന ശ്രീ പിള്ളയുടെ പാണ്ഡിത്യവും ദൈവവിശ്വാസവും ഉൽഘോഷിക്കുകയല്ലേ ചെയ്യുന്നതു്? ‚‚അഖണ്ഡിതാനന്ദ‚‚ ‚‚നിരപരാധാ‚‚ ‚‚ഗുരുചരണാംബുജ‚‚ എന്നിങ്ങനെ ഈ ഗാനത്തിൻെറ പാഠം ചേററൂർ കൊടുത്തിട്ടുള്ളതിലാണ് അബദ്ധങ്ങളും അർത്ഥശൂന്യതയും പ്രാസപ്പിഴകളും വന്നുചേർന്നിട്ടുള്ളതു്.

ഇതുകൊണ്ട് ശ്രീ പിള്ള ക്രിസ്ത്യാനിയിരുന്നില്ല എന്നു ഞാൻ വിവക്ഷിക്കുന്നില്ല. അദ്ദേഹത്തിൻെറ ഗാനങ്ങളുടെ അർത്ഥപുഷ്ടിക്ക് മേൽ കാണിച്ച കൃതികൾതന്നെ ഉത്തമസാക്ഷ്യം വഹിക്കുന്നുണ്ട്. അദ്ദേഹത്തിൻെറ മിക്ക ഗാനങ്ങളും ‚‚സർവ്വേശ്വരനെ‚‚ പുരസ്കരിച്ചുള്ളതും പുരാണങ്ങളെയോ കഥകളെയോ കഴിയുന്നതും കൂട്ടിക്കെട്ടാതെയുള്ളതും സകല മതസ്ഥർക്കും ഒരുപോലെ പാടിഭജിക്കാൻ പര്യാപ്തമായതും ആണ് എന്നു എടുത്തുപറയേണ്ടതുണ്ട്. -വി. കെ. മൂർത്തി.

iii

പല തുറകളിലും ഒരു മഹാനായിരുന്ന ശ്രീ വേദനായകം പിള്ളയുടെ 192 തമിഴ് കൃതികൾ അടങ്ങിയ ‚‚സർവ്വസമയ സമരസ കീർത്തനൈകൾ‚‚ എന്ന ഒരു പുസ്തകം പ്രചാരത്തിലുണ്ട്. ഇതിൽ 1 മുതൽ 138 വരെയുള്ള കീർത്തനങ്ങൾ ദൈവികസ്തോത്രങ്ങളും 139—ാമത്തതു് ‚‚ഈശ്വര‚ വർഷത്തിലെ പഞ്ചത്തെപ്പററിയും, 140 മുതൽ 161 വരെ ഹിതോപദേശങ്ങളും 162 മുതൽ 175 വരെ ഉദ്യോഗസംബന്ധ

(ശേഷം 10—ാംപേജിൽ)

Reg. No. K. 289 Licence No- 4 £

ചർച്ച് വാർത്തകൾ

# WCC Creates Christian Medical Commission

(Heraklion, Create) · At its meeting here in August, the Central Committee of the World Council of Churches created a Christian Medical Commission· This will be administratively related to the Division of World Mission and Evangelism and will work in close consultation with the staffs of this Division and that of Inter-Church Aid, Refugee, and World Service.

This Chriatian Medical Commission is to have three major tasks:

1. To promote more effective use of the churches' resources for medical work by setting up structures for joint planning and action;
2. To study the nature of the Christian ministry of healing and the problems that confront this in a changing world; and
3. To advise international and national church agencies about specific projects, needs and priorities·

Joint planning and action will involve both WCC member churches and those not within the World Council, and will offer the churches a way of dealing collectively with other voluntary agencies and with governments.

It is believed that immediate attention needs to be given to training programmes the exchange of personnel' the promotion of uniform practices of administration and fiscal procedures, and planning with government health authorities·

The first three years of the Commission's life will be devoted to surveys, the collection of data about existing institutions, and research on how health services can be made more relevant to local needs and to the mission and resources of the churches·

### $ 5,000,000 fund

The second stage of the Commissions work will be concerned with initiating programmes of special significance, and to finance these authority has been given to the commission to raise $ 5,000,000. Local support will be obligatory for such projects as well as assurance that they will either become fully self-supporting within five years or else be wound up.

Surveys reported to the Central Committee showed that in January 1967 there were 1,238 medical institutions related to Anglican, Orthodox and Protestant churches in Asia, Africa, Latin America and the Middle and Near East· Their operating budgets, if combined, would total $ 100 million a year·

Most of these institutions suffer from the same deficiencies but each is struggling alone· That is why the new medical commission will focus on joint planning on a regional basis·

While operating costs have risen during the last ten years by between 90 percent and 140 percent, the amount of subsidy from church or mission agencies still equals only 15 percent of hospital budgets.

### Hospital closed

In most countries of Africa, the increasing costs have been absorbed through large government subsidies· In Asia and the Middle East, where subsidies are the exception, it was necessary to close eleven hospitals in 1966.

The only course open in some areas is to increase the charge for services. Consequently a hospital may find itself catering primarily to wealthy patients or unable to occupy all its beds· The fact that free or partially free care is available in many countries further complicates the picture·

Add to this widespread shortage of trained personnel, particularly doctors, nursing superintendents, nurse educators and administrators. Doctors are often forced into management positions even though they are unprepared for this.

Recruitment of expatriate personnel has fallen drastically, the Central Committee was told, and national leadership is either not available or is not attracted by the salaries offered. This last point is true, it was stated, even in those countries, such as India, where Christian training facilities are available. Also most African countries have recently raised the standards of nursing education to international levels with requirements that most church-related training institutions cannot meet unaided.

### Impending crisis

"Only by joint action will it be posible to avert the impending crisis in shortage of personnel," the background report said.

Fourteen countries have recently published development plans for upgrading health and medical services· In these countries church-related hospitals have between 6 percent and 60 percent of the available beds. However only one of the 14 countries mentioned the part that church hospitals might play in the future· When government bodies were asked the reason for this oversight, it was said that the government recognised no common identity with these institutions· In the absence of an association of Christian hospitals, the government tended to ignore them.

Since the various Christians hospitals tend to ignore each other, there is no channel for complementing each other's needs and resources. As a result, all are struggling, often ineffectually, with problems of finance, training, staffing, administration, and government relationships.

Printed and Published by N.M. Abraham B. A at the MalayalaManaorma Press Kottayam